ചെയ്തു. ശേഷം രക്ഷാപുരുഷന്മാർ സമയം ചെയ്തപ്പോൾ ബ്രാഹ്മണർ ചെയ്യുന്ന കർമ്മത്തിങ്കൽ മററു മൂന്നു വർണ്ണവും ചെയ്യാം എന്നും ഉപട്ടം ഉണ്ടെന്നും മൂന്നു വർണ്ണത്തോടും സമയം ചെയ്തു; ഉൾക്കുടിയെതികയും. പറവു വൈശ്യകഴകം ആരിടെ വൈശ്യനോടും, ക്ഷത്രിയകഴകമാകുന്ന മൂഷികക്ഷേത്രത്തു ക്ഷത്രിയനോടും, യാഗത്തിന്നുള്ള ഇരിങ്ങാണിക്കുടയിൽ ബ്രാഹ്മണനോടും, ശൂദ്രകഴകമാകുന്ന ചെറാണിക്കളത്തു ശൂദ്രനോടും സമയം ചെയ്തു. അതിന്നാധാരമാകുന്ന ശൂദ്രൻ ബ്രാഹ്മണന്റെ ബലിക്കുറിയിൽ കൂട ബലി ഇടേണം. എന്നിട്ടു രക്ഷാപുരുഷന്മാർ തിരുനാവായെക്കെഴുന്നെള്ളി വിളിച്ചു ചൊല്ലിയപ്രകാരം തറ്റു കയറി കൊടി നാട്ടി കൊടിയിന്മേൽ പാട്ടു പാടി, തട്ടിന്മേൽ നിന്നു വൈലാൽ ശുദ്ധമായ പ്രകാരം വിളിച്ചു ചൊല്ലി. കൊടിയിന്മേൽ പാട്ടാകുന്നതു, "സഭ്യാഃ ശ്രാവത പണ്ഡിതാഃ കവികളേ, മാന്യാഃ മഹാലോകരേ, വിപ്രാഃ സജ്ജനസംഘരേ, സേനാപതയാഃ പ്രൗഢരാഃ ഭൂപാലരേ, ചൊല്ലുന്നൊങ്ങളെ ഇതാപൂരടെതന്നെ എന്നിങ്ങിനെ എല്ലാവരും ചെവി തന്നു കേൾപ്പനിതരാം, എല്ലാർക്കും ഏഷോഞ്ജലിഃ". ഈ കൊടിയിന്മേൽ പാട്ടു ബൌരളധൂളി എന്ന രാഗത്തിൽ എന്നു പാടേണ്ടു. രക്ഷാപുരുഷന്മാർ പുറപ്പെട്ടപ്പോൾ പൂണൂൽ ഇറക്കേണം ആയുധമെടുക്കുമ്പോൾ.— ശേഷം കണ്ണം ഇരിക്കും പ്രകാരം പറയുന്നു: കണ്ണമിരിപ്പാൻ മററൊരു സമ്പത്തിന്നും കൂടി സ്വാസ്ഥ്യമുള്ള ക്ഷേത്രത്തിന്നത്രെ. ആ സംഘത്തിൽ ഒന്നു കണ്ണമിരുന്നു എന്നു കേട്ടു അന്യസംഘം ക്ഷമിപ്പാൻ ഒഴിക്കുമാറില്ല; കണ്ണമിരിപ്പാൻ തുടങ്ങുമ്പോൾ രക്ഷാപുരു

ഹന്മാരോട്ട കൂടി അശുദ്ധം അട്ടകളും സംശയമുള്ള വർ കൂടെ ഇരിക്കരുതില്ല. കണ്ണമിരിപ്പാൻ പുറപ്പെട്ട പ്പോൾ തന്റെ തന്റെ കണ്ണപ്പുറത്തു കണ്ണത്തിന്ന അധികാരികളായവരെ ഒരേടത്തു യോഗം വരുത്തി തന്റെ യജമാനന്മാരെയും കൂറുകാരെയും പ്രജകളെ യും അറിയിച്ചു അവരുടെ സമ്മതത്താൽ കണ്ണപുറ ത്തുള്ളവർ ഒക്ക വേണം. അതാതടുകളെ സംശയമുള്ള ആളുകളെ ഒഴിച്ചുള്ള ആളുകൾ ഇന്ന ദിവസം ഇന്ന ക്ഷേത്രത്തിൽ കണ്ണമിരിക്കുന്നു എന്ന വ്യവസ്ഥ വരു ത്തിയാൽ മറെറാരിടത്തു തലനാളെ വരു വന്നു സംഘ മുടങ്ങ യജമാനൻ വിളക്ക വെച്ചു കാരോടത്തനെ വേറെ ഇരുത്തി വരിച്ചു കൈപിടിച്ചു കരാത്തുക കളി ച്ചുണ്ട ചന്ദനവും തേച്ചു കച്ചയും തലയിൽ കെട്ടു കെട്ടി വാദ്യങ്ങളും അടിപ്പിച്ചു വിളക്ക പിടിപ്പിച്ചു ക ണ്ണമിരിക്കും ക്ഷേത്രത്തിങ്കൽ പോകേണം. പോകുന്ന വഴിയിൽ പിടിച്ചുകളി പടകളി ഇത്യാദികളും വേ ണം. ക്ഷേത്രത്തിന്ന നാ പ്രദക്ഷിണം; പിന്നെ അക ത്തുട്ട ചെന്നു ആയുധവും വെച്ചു ദേവനെ തൊഴുതു ദിവസം വരെ അമ്പലത്തിന്ന എഴുന്നീറ്റു കളിച്ചു ത്തു അകത്തുട്ട ചെന്നു പൂജകൾ തുടങ്ങിച്ചു. ശീവേലി മുതൽ ഇല്ല എന്നുവരികിൽ, ആനന്ദൂളിയിൽ വേണം; ശ്രീഭൂതബലി കൂടി വേണം എന്നാകുന്നു. പൂജകൾ ഇച്ചണ്ണം കഴിച്ചേച്ചു ഇരിക്കാറു. പാതിരാ തലനാളെ ഇടങ്ങി ദേവഭ്രദിയോട്ട കൂടി ഇരിക്കയും വേണം. വെററില തിന്നാം ചന്ദനം തേക്കാം; ഇരുന്ന കണ്ണം കഴിയോളം ക്ഷൌരമരുതു; സ്ത്രീസംസർഗ്ഗമരുതു; താറു ടുക്കേണം, നിർമ്മാല്യം പകരരുതു എന്നിവ വഴി

ക്കേണം. പൂജ കഴിഞ്ഞിട്ടു അമ്പലത്തിൽ ഒരു നില വിളക്കും ഗണപതിയും വെച്ചു നെൽപറയും അരി പറയും വെച്ചു വിളക്കിന്നു ചുററും വട്ടത്തിലിരുന്നു, അനന്തരം രക്ഷാശിക്ഷാ എന്നും ധ്യാനിച്ചു രക്ഷിപ്പാനുള്ള ഐകമത്യവും വിശേഷങ്ങളും ഓരിടത്തിരുന്നു ചോദിച്ചറികയും, രണ്ടാമതു പോകിയ പ്രകാരവും ബ്രാഹ്മണരുടെ കൎമ്മങ്ങൾ വിഘ്നം വരാതെ ഇരിപ്പാനുള്ള കഴിവും ഓരിടത്തു ഒരു ദോഷം ഉണ്ടെന്നാകികിൽ ആ ശങ്ക ഉണ്ടായതു പരിഹരിക്കയും, ഇതു എല്ലാം ഐകമത്യം ഓരിടത്തിരുന്നു ചിന്തിക്ക, ചൊല്ക, അതിന്നായിട്ടിരിക്ക. വെച്ചവിളക്ക കണ്ടം കഴിവോളം കെട്ടു പോകരുതു. സംബന്ധമുള്ള ജനം തപ്പും ചേൎമങ്ങലാവും കൂടി വിളക്കത്തു വെച്ചിരിക്കാറു. താനും അവിടെനിന്നു ക്ഷേത്രക്ക അരങ്ങാടം മൂളി എഴുനീററു നില്പ എന്നു കച്ചയും തലയിൽ കെട്ടും കെട്ടി ചന്ദനവും തേച്ചു ഉത്തരം കൈയിലും പിടിച്ചു ദ്വാരത്തിങ്കൽ ചോരക്കൊക്ക നന്നായിരിക്ക എന്നിവ നില്പോളം നില്ക്കയും വേണം. ദീക്ഷ ധരിക്കരുതു; അമ്പലവാസിസ്പൎശനം അരുതു. ഉണ്മാൻ ഇരിക്കുമ്പോൾ ക്ഷത്രിയന്നു ഒരു വിളക്ക വേറെ വെച്ചു ഇലയാട്ടി വെച്ചു സമ്മാനിച്ചു വിളമ്പുകേയുള്ളു. വേറെ വെച്ചു കൊള്ളുകയും വേണം വിളമ്പുമ്പോൾ. പന്തിയിൽ ഓരില വെപ്പാൻ കഴിച്ചു അമ്പലത്തിന്നു പുറത്തു ഒരു ശാല കെട്ടിക്ക. സൌഖ്യക്ക അതു സ്ഥലം പോര എന്നുവരികിൽ പുറത്തു ഒരു പുര കെട്ടി നിത്യാഭ്യാസം അഭ്യസിപ്പു; ആയുധം എടുത്തു പിടിക്കയും യോഗ്യസംഗീതം കളി കൊട്ടിവ അഭ്യസിക്കാം, പ്രബന്ധം നോക്കാം. ദേവി

കൊട്ടും വേശിയാട്ടും അരുതു. മഹാരായർ പൂണൂൽ ഇറക്കാതെ ചെയ്യാം; പൂണൂൽ ഇറക്കി കന്നം വ്യാപരിക്കരുതു; ദീപപ്രദക്ഷിണം സൎവ്വപ്രായശ്ചിത്തം. സന്ന്യാസിയുടെ ചാതുൎമ്മാസ്യം തന്നെ ദിവസത്തിന്റെ സാദൃശ്യം. ചാതുൎമ്മാസ്യം തുടങ്ങുന്ന ദിവസം തുടങ്ങണ്ടു; ബുദ്ധിപൂൎവ്വമായി ശൂദ്രനെ സ്പൎശിക്കരുതു. അടിച്ചുതളിക്കാരും മാരയാരും അല്ലാതെ ഉള്ള ശൂദ്രർ ക്ഷേത്രത്തിങ്കൽ കടക്കരുതു. ബ്രാഹ്മണക്ഷേത്രത്തിൽ കണമുള്ളു. പുലയിൽ കണമരുതു. കണത്തിന്നു തെക്കും വടക്കും വിശേഷമില്ല; സമയം ചെയ്തു നിരായുധകാരിൽ ആയുധകാർ കയറും.

(അതിന്റെ ശേഷം ഗ്രാമങ്ങളുടെ വകഭേദങ്ങളെ തിരിച്ചു കല്പിച്ചു). മലയാളക്ഷേത്രങ്ങളിൽ ശോകണ്ണം, തൃച്ശിവപേരൂർ, തിരുനാവായി, തൃക്കാരിയൂർ, തൃക്കണ്ണാപുരത്തു, തിരുവഞ്ചിക്കുളത്തു, ഇരിങ്ങാണിക്കൂട്, ചെറ്റാണിക്കുളത്ത്, വെള്ളപ്പനാട്ടിൽ മണ്ഡലത്തിൽ, അരങ്ങിക്കൽ, ഇങ്ങിനെ ൧൦ സ്ഥാനത്തിന്നകത്തു സമയം[1]. സോമാഹുതി ൧൮ ഗ്രാമത്തിന്നുണ്ടു (ചൊവരം, പെരുമനം, ഇരിങ്ങാണിക്കൂട്, ആലത്തൂർ, മൂഷികക്കുളം, ഉളിയന്നൂർ[2], ചെങ്ങനോട്ടു, പെരിഞ്ചെല്ലൂർ, കരിക്കാട്ടു, പൈയന്നൂർ: ഇവൎക്ക് സോമാഹുതി ഉള്ളു). ഇതിൽ സോമാഹുതിക്ക് മുമ്പു: പെരിഞ്ചെല്ലൂർ, കരിക്കാട്ടു, ആലത്തൂർ, പെരുമനം, ചൊവരം, ഇരിങ്ങാണിക്കൂട് ഇത് ആറും ഒരുപോലെ സമ്മതം. മറെറ വക ഭേദങ്ങളിൽ ഊരിലേ പരിഷെക്ക് മുഖ്യത. ദേശത്തിലുള്ളവൎക്ക് യജനം അദ്ധ്യാപന

---

1) ൧൦ സ്ഥലത്തിന്നുള്ള സമയങ്ങൾ. 2) ഇരിയന്നൂർ?

വും ഓത്തും ഭിക്ഷയും ദാനവും പ്രതിഗ്രഹവും എന്ന ഷൾകൎമ്മങ്ങളെ കല്പിച്ചു; ഇതുള്ള ആളുകൾക്ക് നാ ആചാൎയ്യസ്ഥാനമുണ്ടു. അവൎക്ക് അമ്പലസംബന്ധ വും കേരളത്തിൽ പിതൃകൎമ്മത്തിന്നു മുമ്പും ദേശികൾ എന്നു പേരും കല്പിച്ചു കൊടുത്തു. പിന്നെ സഭയി ലുള്ളവൎക്ക് കന്യാകുമാരി ഗോകൎണ്ണത്തിന്റെ ഇടയിൽ പ്രധാനക്ഷേത്രങ്ങളിൽ പാട്ടവും, സമുദായവും, ശാന്തിയും[1], ആണ്മയും, അടുക്കളയും അമ്പലപ്പടി ഊരാണ്മയും ഇത് ആറു പ്രാധാന്യം. (പെരിയനമ്പിസ്ഥാനവും കല്പിച്ചു കൊടുത്തു). [ആറുപത്തുനാലിന്റെ വിധികൎത്തൃത്വത്തിന്നു ൧ ആളെ കല്പിച്ചു. പെരിഞ്ചെല്ലൂർ ഗ്രാമത്തിൽ പുളിയമ്പെട്ടു ഗ്രാമത്തിങ്കൽ ഓരാളെ നാലിന്നും പ്രഭുവായും നായകൻ എന്നും പേരും ഇട്ടു, നാലിലും അടക്കവും ഒടുക്കവും കല്പിച്ചു കൊടുത്തു. പിന്നെ നാലിന്നും കല്പിച്ചു നിലെഖം നിരൂപകം തങ്ങളിൽ വിവാദം ഉണ്ടായാൽ വിവാദം തീൎത്തു നടത്തുവാൻ ആലത്തൂർ ഗ്രാമത്തിങ്കൽ ഓരാളെ കല്പിച്ചു, ആഴ്വാഞ്ചേരി സാമ്രാജ്യം കല്പിച്ചു, സാമ്രാക്കൾ[2] എന്ന പേരുമിട്ടു, ബ്രാഹ്മണൎക്ക വിധികൎത്താവെന്നും കല്പിച്ചു. ഇവർ ഇതുവരം കേരളത്തിങ്കൽ ബ്രാഹ്മണശ്രേഷ്ഠന്മാർ]. ശേഷം അവരവർ അവിടവിടെ വിശേഷിച്ചു പറയുന്നു, ഒന്നപോലെ നടപ്പില്ല. മഹാക്ഷേത്രങ്ങളിൽ കുറുമ്പനാട്ട് ൩ ഗ്രാമത്തിലും ഏറ കാണുന്നു. (൩ ദേശത്തുള്ളവൎക്ക ഏറ അറിയുന്നതു). [കുറുമ്പനാട്ട ൩ ഗ്രാമവും ൩ ദേശവും കൂടി ഒന്നായി, കളമ്പാടിയും, രാമനല്ലൂർ,

1) മേൽശാന്തിസ്ഥാനം. 2) തമ്പുരാക്കൾ.

കാരശ്ശേരി, ചാത്തമംഗലം, ഇതു ഒന്നായി; കഴിയടി[1], ഉഴുതമണ്ണൂർ, തലപ്പെരുമണ്ണ്, ഇതു ഒന്നു; കുഴക്കോട്ടു, നെല്ലിക്കോട്ടു, ചാലപ്പുറം, ചാത്തനെല്ലൂർ, ചെറുമണ്ണൂർ, പറപ്പൂർ-ചെറുമാംപുറം[2], ഇതു ഒന്നായി.]

൮. കൃഷ്ണരായരുടെയും ചേരമാൻ പെരുമാളുടെയും കഥ.

ഇങ്ങിനെ ൬൪ ഗ്രാമത്തിൽ ബ്രാഹ്മണരും പെരുമാളും കൂടി സ്വല്പകാലം രക്ഷിച്ചു വന്നതിന്റെ ശേഷം ൬൪ ഗ്രാമവും കൂടി യോഗം തികഞ്ഞു തൃക്കാരിയൂർ ക്ഷേത്രത്തിൽ (തിരുനാവായി മണപ്പുറത്ത് കൂടി തല തികഞ്ഞു) അടിയന്തരസഭയിങ്കൽ നിരൂപിച്ചു, "(ഇവരൊന്നും കല്പിച്ചാൽ മതി അല്ല നാട്ടിൽ ശിക്ഷാരക്ഷ ഇല്ലാതെ പോം ബ്രാഹ്മണർ നാടു പുറപ്പെട്ടു പോകേണ്ടി വരും) ഒരു രാജാവ് വേണം" എന്നു കല്പിച്ചു. മെയ്ക്കരത്തൂപ്പെട്ടു പരദേശത്തു ചെന്നു (ആനഗൊണ്ടി) കൃഷ്ണരായരുമായി കണ്ടു പന്തീരാണ്ടു ൧൨ ആണ്ടു കേരളം പരിപാലിപ്പാൻ ഒരുത്തരെ അയക്കേണം എന്നു അവധി പറഞ്ഞു (പല സമയവും സത്യവും ചെയ്തു), ഒരു പന്തീരാണ്ടു വാഴുവാൻ (ആദിരാജാപെരുമാളെയും പിന്നെ പാണ്ടിപ്പെരുമാളെയും കല്പിച്ചു അയക്കയും ചെയ്തു. അവരുടെ വാഴ്ച കഴിഞ്ഞ ശേഷം ക്ഷത്രിയനായ) ചേരമാൻ പെരുമാളെ കല്പിച്ചു നിശ്ചയിച്ചു. അങ്ങിനെ ചേരമാൻ പെരുമാളെ കൂട്ടി കൊണ്ടു പോരുമ്പോൾ വാസുദേവഭട്ടതിരിയെ ശകുനം കണ്ടു നട കൂടി കൊണ്ടു പോന്നു തൃക്കാരിയൂർ

1) കൊഴയടി. 2) ചെറുമണപ്പുറം.

പൊന്മാടത്തിങ്കീഴ് അടിയന്തരം ഇരുന്നു. ൬൪ ഗ്രാമത്തിൽ ബ്രാഹ്മണർ കേരളരാജ്യം ൧൨ കാതം അടക്കി വാഴ്വാന്തക്കവണ്ണം ആനന്ദമതീട്ടു കൊടുത്തു. പൃക്കച്ചക്രാധിപതിയായി അവരോധിച്ചുകൊള്ളുന്നതക്കവണ്ണം പൂൎവ്വം നീരും കൊടുത്തു. ചേരമാൻ പെരുമാൾ കേരളരാജ്യം ൧൨ കാതം നീർ വാങ്ങുകയും ചെയ്തു. അന്നു കലി: സ്വൎഗ്ഗസന്തോഷപ്രാപ്യം (ക്രിസ്താബ്ദം ൩൫൨).

അതിന്റെ ശേഷം ചേരമാൻ പെരുമാൾ ആകട്ടെ ൧൨ കാതം നാടു നടന്നു നോക്കി കണ്ടെടുത്തു (തൃക്കാരിയൂരും തിരുനാവായി മണപ്പുറവും) വളൎത്തത്തു കോട്ട(യും ഈ കൂന്ന ദേശവും) സത്രഭൂമി എന്നു കല്പിച്ചു, വളൎട്ടത്തു[1] കോട്ടയുടെ വലത്തുഭാഗത്തു ചേരമാൻകോട്ടയും തീൎത്തു. (പിന്നെ ൧൮ തെരുവും നോക്കി കണ്ടെടുത്ത് തിരുവഞ്ചൊഴിക്കുളം പ്രധാനം എന്നു കണ്ടു തിരുവഞ്ചിക്കുളം എന്ന ക്ഷേത്രവും തീൎത്തു. പലപെരുമാക്കന്മാരും അടിയന്തരമായിരുന്ന മഹാക്ഷേത്രങ്ങളിൽ ചേരമാൻ പെരുമാളും ബ്രാഹ്മണരുമായി അടിയന്തരം ഇരുന്നു. ഇങ്ങിനെ ൧൨ ആണ്ടു വഴിപോലെ പരിപാലിച്ച ശേഷം പെരുമാളുടെ ഗുണാധിക്യം വളര കാരണംകൊണ്ടു: "൧൨. ആണ്ടു വാഴ്വാന്തക്കവണ്ണം അവധി പറഞ്ഞിട്ടല്ലോ കൃഷ്ണരായർ ചേരമാൻ പെരുമാളെ കല്പിച്ചതു പ്രമാണം അല്ല" എന്നു ബ്രാഹ്മണർ കല്പിച്ചു പിന്നെയും ൧൨. ആണ്ടു നാടു പരിപാലിപ്പാൻ ചേരമാൻ പെരുമാളെ തന്നെ കല്പിക്കയും ചെയ്തു). ചേരമാൻകോട്ടയിൽ

1) — ട്ടണത്തു.

രാജലക്ഷ്മിയും വീൎയ്യലക്ഷ്മിയും ഏററ പ്രകാശിക്കുന്നു എന്നു കണ്ടു അവിടെ തന്നെ എഴുന്നെള്ളി ഒരു കട്ടിലവും നാട്ടി ചേരമാൻ കട്ടിലെക്കകത്തു പല അട്ടങ്ങളും ആചാരവും കല്പിച്ചു, പരദേശത്തുനിന്നു കൊണ്ടു പോന്ന രാജസ്ത്രീയെ ബ്രാഹ്മണനെക്കൊണ്ടു വിവാഹം കഴിപ്പിച്ചു. അതിലുണ്ടാകുന്ന സന്തതി ക്ഷത്രിയൻ എന്നും കല്പിച്ചു. (ഈ കേരളത്തിൽ നല്ല സൂൎയ്യക്ഷത്രിയരെ വേണം എന്നു ബ്രാഹ്മണരും വെച്ചു വസ്ത തിരിച്ചു കൊടുക്കയും ചെയ്തു. അങ്ങിനെ ആ ക്ഷത്രിയസ്ത്രീയെ മൂഷികരാജ്യത്തിങ്കൽ കഫലേശേരപ്പുരമാം വാണ ചിത്രകൂടത്തിന്റെ സമീപത്ത് ഒരു കോയിലകം തീൎത്തു അവിടെ തന്നെ ഇരുത്തി). (അതിൽ ൨ പുത്രന്മാരുണ്ടായി, ജ്യേഷ്ഠനെ ചിത്രകൂടത്തിങ്കലും അനുജനെ തുളുനാട്ടിലും കല്പിക്കയും ചെയ്തു. ചേരമാൻപെരുമാൾ ചേരമാൻകോട്ടയിൽ വാഴുന്ന കാലത്തു ഉത്തരഭൂമിയിങ്കൽ (മാലിനി എന്ന) ഒരു നദീതീരത്തിൽ ഇരിവർ വെള്ളാളസ്ത്രീകളും ഒരു രാജസ്ത്രീയും കൂടി നീരാട്ടത്തിന്നു വന്നതിന്റെ ശേഷം, പുഷ്പത്തിൻ സുഗന്ധം കേട്ട് പുഷ്പം പറിപ്പാൻ മൂവരും തോണിയിൽ കയറീട്ടു തോണിയുടെ തല തെററി സമുദ്രത്തിങ്കലകപ്പെട്ട് ഏഴിമലയുടെ താഴ വന്നടുക്കയും ചെയ്തു. അവർ മൂവരും തോണിയിന്നു ഇറങ്ങി മലയുടെ മുകളിൽ കരയേറി നില്ക്കയും[1] ചെയ്തു. ആ വൎത്തമാനം ചേരമാൻ പെരുമാൾ അറിഞ്ഞപ്പോൾ അവരെ കൂട്ടി കൊണ്ടു വരുവാൻ അരുൾ ചെയ്തു പരവതാനിക്കോട്ടിൽ ഒരു വിളക്കും പലർ

1) ഇരിക്കയും.

യും വെച്ചു പൊന്നിന്തളികയിൽ അരിയുമിട്ടു നില്ക്കുമ്പോൾ മൂവരും ചേരമാൻ കോട്ടയുടെ അകത്തു കടന്നു. അതിൽ ഒരു സ്ത്രീ ആസ്ഥാനമണ്ഡപത്തിന്നു നേരിട്ടു[1] ചെന്നു ഒരു കാൽ എടുത്തു വെപ്പാൻ ഭാവിച്ചു പരവതാനിമേൽ കരേറാതെ തമ്പുരാൻ എഴുന്നെള്ളിയതിന്റെ വലത്തുഭാഗത്തു നില്ക്കയും ചെയ്തു. മറ്റെ സ്ത്രീ തമ്പുരാൻ എഴുന്നെള്ളി നിന്നതിന്നു നേർപെടാതെ ചുഴന്നു തമ്പുരാന്റെ ഇടത്തുഭാഗത്തു ചെന്നുനിന്നു. മൂന്നാമത്തു രാജസ്ത്രീ തമ്പുരാന്റെ നേരെ വന്നു ആസ്ഥാനമണ്ഡപത്തിൽ കരേറി വഴിപോലെ വന്ദിച്ചിരിക്കയും ചെയ്തു. അതു കണ്ടു പെരുമാൾ പൊന്തളികയിൽ അരിവാരി മൂന്നു വട്ടം തൃകൈകൊണ്ടു ചാർത്തി, ഇവളിലുണ്ടാകുന്ന സന്തതി എഴിളപൻ എന്നരുളിച്ചെയ്തു. അറാക്കീരാജ്യത്തിന്നവകാശം എന്നും കല്പിച്ചു (തമ്പുരാട്ടിക്ക് എഴുന്നെള്ളി ഇരിപ്പാൻ എഴിമലയുടെ താഴെ എഴോത്തു കോവിലകവും പണി തീർത്തു). നേരിട്ടു വന്നതു നേർപ്പെട്ട സ്വരൂപം, ചുഴന്നതു ചുഴലിസ്വരൂപം. (പിന്നെ മലയാളത്തിൽ എച്ച അഴിമുഖത്തുനിന്നും കച്ചോടം ചെയ്യേണം എന്നു കല്പിച്ചു പല വർത്തകന്മാരെയും ചോനകരെയും വരുത്തി ഇരുത്തി. പെരുമാൾ ജനിച്ചുണ്ടായ ഭൂമി ആര്യപുരത്തു ഭോളാപുരം എന്ന നഗരത്തിങ്കന്നു ഒരു ചോനകനെയും ചോനകസ്ത്രീയെയും വരുത്തി ആര്യപ്പുടികൾ ഇരുത്തി. ഇവരെ ഇരുത്തേണ്ടും നല്ല പ്രദേശം നാട്ടിന്നു ഒരു കണ്ണാക കൊണ്ടു കണ്ണനൂർ എന്നും ഭോളാപുരം എന്നും ചെ

1) — കിചെള്ള.

തമിട്ടു ചോനകനെ അഴിരാജാവെന്നും സ്ത്രീയെ ഉമ്മ എന്നും കല്പിച്ചു അരിയും ഇട്ടിരുത്തുകയും ചെയ്തു). ശേഷം പെരുമാളുടെ ഗുണാധിക്യം ഏറ്റ കാണുകകൊണ്ടു ബ്രാഹ്മണർ ചേരമാൻ പെരുമാളെ പിരിഞ്ഞു കൂട എന്നു കല്പിച്ചു.

അങ്ങിനെ ചേരമാൻ എന്ന രാജാവു നൂറുകാലം വാണതിന്റെ ശേഷം ബ്രാഹ്മണർ പരദേശത്തു ചെന്നതുമില്ല ചേരമാൻ പെരുമാളെ കണ്ടതുമില്ല എന്നു കല്പിച്ചു, കൃഷ്ണരായർ മലയാളം അടക്കുവാൻ തക്കവണ്ണം പട കൂട്ടുകയല്ലോ ചെയ്തതു.

[ശേഷം ബ്രാഹ്മണർ ചോഴമണ്ഡലത്തിങ്കൽ ചെന്നു ചേരമാൻ എന്ന രാജാവിനെ കൂട്ടിക്കൊണ്ടു വന്നു പട്ടാഭിഷേകം ചെയ്തു. ൧൨ ആണ്ടു നാടു രക്ഷിച്ചു ശേഷം കലിയുഗത്തിന്റെ ആരംഭം വൃദ്ധിക്കകൊണ്ടു ബ്രാഹ്മണരും അവിടെ പെട്ട പ്രജകളും രണ്ടു പക്ഷമായി വിവാദിച്ചു, ചേരമാൻപെരുമാളുടെ ഗുണങ്ങൾകൊണ്ടു ശ്രീപരശുരാമൻ അരുളിച്ചെയ്ത മര്യാദയെ ഉപേക്ഷിച്ചു, പിന്നെയും ചേരമാൻ പെരുമാൾ തന്നേ കേരളം രക്ഷിപ്പാന്തക്കവണ്ണം അനുവദിക്കയും ചെയ്തു. പരശുരാമമര്യാദയെ ഉപേക്ഷിക്കകൊണ്ടു ൬൪ ഗ്രാമവും ഒന്നിച്ചു കൂടാതെ പോകയും ചെയ്തു. അങ്ങിനെ ചേരമാൻപെരുമാൾ രക്ഷിക്കും കാലം പാണ്ടിരാജാവായിരിക്കും രായർ ഒപ്പം (?) രക്ഷിക്കേണ്ടുന്ന മലയാളം ചോഴമണ്ഡലരാജാവു അടക്കുക എന്നും വെച്ചാൽ കേരളം പാതി ഇങ്ങടക്കേണം എന്നും കല്പിച്ചു, ആനമല കയറി കാനത്തിൽ കിഴിഞ്ഞു കോട്ട ഇട്ടുറപ്പിക്കയും ചെയ്തു. അപ്രകാ

രം ചേരമാൻപെരുമാൾ കേട്ട ശേഷം കേരളത്തിലുള്ള തന്റെ ചേകവന്മാരെ എല്ലാവരെയും അതിൽ പ്രധാനപ്പെട്ട പടനായകന്മാരെയും തൃക്കടമതിലകത്തു വരുത്തി, യോഗം തികെച്ചു, തരൂർനാട്ടിൽ എഴുന്നെള്ളി രായരുടെ കോട്ട കളയേണം എന്നു കല്പിച്ചു, പലപ്രകാരം പ്രയത്നം ചെയ്തിട്ടും രായരുടെ കോട്ട കളവാൻ സംഗതി വന്നതുമില്ല; ചേരമാൻ പെരുമാൾ ക്ലേശിപ്പതും ചെയ്തു.]

അനന്തരം ബ്രാഹ്മണരും പെരുമാളും തൃക്കാരിയൂർ പൊന്മാടത്തിങ്കീഴിൽ [ശ്രീനാവാക്ഷേത്രത്തിൽ] അടിയന്തരസഭയിന്നിരൂപിച്ചു ഐനാട്ടിലുള്ള പൂതന്ത്രാരത്തെ എത്തിച്ചു, (പടയിൽ ജയിപ്പാന്തക്കവണ്ണമുള്ള ഈശ്വരസേവകളും ചെയ്യിപ്പിച്ചു കൊണ്ടു), ദിഗ്വിജയം ഉണ്ടായിട്ടതുള്ളൂ എന്നു അന്വേഷിച്ചു ശേഷം (ക്ഷത്രിയസ്ത്രീയുടെ മകനായ കരിപ്പത്തു കോവിലകത്തു ഉദയവൎമ്മൻ എന്ന തമ്പുരാന്നു ദിഗ്ജയം ഉണ്ടെന്നു കണ്ടു), പൂന്തുറയിൽ മാനിച്ചൻ എന്നും വിക്കിരൻ[1] എന്നും ഇരിവർ ഏറാടിമാർ[2] അവരെ കൂട്ടിക്കൊണ്ടു പോന്നാൽ പട ജയിക്കും എന്നു കണ്ടു, കൂട്ടിക്കൊണ്ടു പോരുവാൻ രണ്ടുബ്രാഹ്മണരുടെ കൈയിൽ അടയാളം എഴുതി അയക്കയും ചെയ്തു. അവർ പൂന്തുറയിൽ ചെന്നു അന്വേഷിച്ചാറെ എഴുത്തുപള്ളിയിൽ എന്നു കേട്ടു അവിടെ ചെന്നു കണ്ടു, ഇരുവർ ഏറാടിമാരെയും എഴുതിക്കും എഴുത്തച്ഛൻ തൊട്ടവകളത്തു[3] ഉണ്ണിക്കുമാരനമ്പിയാരെയും കണ്ടു എഴുതിവിട്ട അടയാളവും കൊടുത്തു അവസ്ഥയും

1) വിക്രമൻ. 2) രണ്ടു ഏറാടിക്കിടാങ്ങൾ. 3) — വിക്കുളത്തു.

പറഞ്ഞു. അതു: എല്ലാവരും കൂടി പോരുമ്പോൾ വെള്ളാലപ്പുറമ്പത്തു പേരാലനടക്കാവിൽ കാഞ്ഞിരത്തിൻ ചുവട്ടിൽ കുടയും മലൎത്തി വെച്ചു കിഴക്കോട്ടു തിരിഞ്ഞിരിക്കുന്ന ആഴ്വാഞ്ചേരി തമ്പ്രാക്കളും അവിടത്തെ ദിശാരനമ്പൂതിരിയും[1] കണ്ടു നമസ്കരിച്ചാറെ, അവരോടു ചോദിച്ചു തമ്പ്രാക്കൾ: "നിങ്ങൾ എവിടെ പോകുന്നു" എന്നു കേട്ടാറെ എഴുത്തച്ഛൻ: "അടിയങ്ങൾ തൃക്കാരയൂർ അടിയന്തരസഭയിന്നു അയച്ചു ആൎയ്യബ്രാഹ്മണരോടു കൂടി അവിടേക്ക വിടകൊള്ളുന്നു". എന്നതു കേട്ടു തമ്പ്രാക്കളും: "ഞങ്ങളും അവിടേക്ക തന്നേ പുറപ്പെട്ടു" എന്നു പറഞ്ഞു ദണ്ഡനമസ്കാരം ചെയ്യപ്പോൾ പ്രസാദിച്ചു: "(നിങ്ങൾക്ക മേലാൽ നന്മ വരുമാറാക) നിങ്ങൾ പോകുന്ന കാൎയ്യം സാധിപ്പിച്ചു തരുന്നുണ്ടു" എന്നു സമയം ചെയ്തു. അവിടെനിന്നു പുറപ്പെട്ടു പോകുന്ന വഴിക്കു ൧ പശുക്കൾ ചത്തു കിടക്കുന്നു. അതിൽ ഒരു പശുവിന്റെ അന്നയത്തു (൧൨) കഴുകൻ ഇരുന്നിരുന്നു, മറെറാന്നിനെയും തൊട്ടതില്ല. തമ്പ്രാക്കൾ അതു കണ്ടാറെ: "മേ കഴുകളേ ൧ പശു ചത്തു കിടക്കുന്നതിൽ ആറിനെയും നിങ്ങൾ തൊടാതെ ഇരിപ്പാൻ എന്തൊരു സംഗതി ഓൎക്കുന്നു" എന്നു ചോദിച്ചാറെ, ഒരു മൂക്കാലൻ പൂവൻകഴുവു ചിറകു തട്ടിക്കുടഞ്ഞു ഒരു തൂവൽ (കൊത്തി) എടുത്തു കൊടുത്തു. അതു കൈയിൽ എടുത്തു ഈ പശുക്കളെ നോക്കിയാറെ അവററിൽ ഒന്നിന്നു മാത്രമേ പശുജന്മം പിറന്നിട്ടുള്ളു മറെറല്ലാം ഓരോ മൃഗങ്ങളെ ജന്മമായി കണ്ടു; ഇരിവർ എറാടിമാരെ

1) ? ശിഷ്യരും.

യും (നമ്പിയാരെയും) മനോവ്യസനമാക്കുന്നു. അതു മുവൽ തമ്പ്രാക്കൾ നമ്പ്യാരുടെ കയ്യിൽ കൊടുത്തു അതിന്റെ ഉപദേശവും തിരിച്ചു കൊടുത്തു. ഏറാടിമാരും നമ്പിയാരും തമ്പ്രാക്കളുടെ കാക്കൽ നമസ്കരിച്ചു അനുഗ്രഹവും വാങ്ങി. (അതു ഹേതുവായിട്ടു ഇന്നും ആഴ്വാഞ്ചേരി തമ്പ്രാക്കളെ കണ്ടാൽ കുന്നലകോനാതിരിരാജാവു തൃക്കൈ കൂപ്പേണം). അവിടെ നിന്നു പുറപ്പെട്ടു തൃക്കാരിയൂർ അടിയന്തരസഭയിൽ ചെന്നു വന്ദിച്ചു "(ഞങ്ങളെ) ചൊല്ലി വിട്ട കാൎയ്യം എന്തു" എന്നു ബ്രാഹ്മണരോടും ചേരമാൻപെരുമാളോടും ചോദിച്ചാരെ: "ആനെഗൊണ്ടി കൃഷ്ണരായർ മലയാളം അടക്കുവാൻ സന്നാഹത്തോടും കൂടി പടെക്കു വന്നിരിക്കുന്നു. അതിന്നു ഈ നാട്ടിലുള്ള പുരുഷാരത്തെയും എത്തിച്ചു പാൎപ്പിച്ചിരിക്കുന്നു; അവരുമായി കൂട്ടത്തോടു ചെന്നു പട ജയിച്ചു പോരേണം" എന്നു അരുളിച്ചെയ്തപ്പോൾ, അങ്ങിനെ തന്നെ എന്നു സമ്മതിച്ചു സഭയും വന്ദിച്ചു പോന്നു. [ചേരമാൻപെരുമാൾ ഭഗവാനെ സേവിച്ചിരിക്കും കാലം അൎക്കാംശത്തിങ്കൽ ജനിച്ച സാമന്തരിൽ പൂന്തുറ എന്നിമാനവിക്രമന്മാരായ സാമന്തർ ഇരിവരും കൂടി രാമേശ്വരത്തു ചെന്നു സേതുസ്നാനവും ചെയ്തു കാശിക്കു പോകുന്ന വഴിയിൽ ശ്രീനാവാക്ഷേത്രത്തിങ്കൽ ചെന്നു. അവിടെ ഇരിക്കുമ്പോൾ തോലൻ എന്നു പ്രസിദ്ധനായി പെരുമാളുടെ ഇഷ്ടമന്ത്രിയായിരിക്കുന്ന ബ്രാഹ്മണർ വഴിപോക്കരായി വന്ന സാമന്തരോടു ഓരോ വിശേഷങ്ങൾ പറഞ്ഞിരിക്കുന്നതിന്റെ ഇടയിൽ, രായർ മലയാളം അടക്കുവാൻ കോപ്പിട്ട പ്രകാരവും ചേര

മാൻപെരുമാൾ യുദ്ധത്തിൽ മടങ്ങിയ പ്രകാരവും പറഞ്ഞപ്പോൾ മാനവിക്രമന്റെ സത്യംകൊണ്ടും ശീലത്വംകൊണ്ടും വളരെ പ്രസാദിച്ചു. പിന്നെ ബ്രാഹ്മണരും പെരുമാളും വെള്ളത്തിൽ എറിയതിന്റെ ശേഷം രായരോടു ജയിപ്പാൻ പോകുന്ന പ്രകാരം കല്പിക്കകൊണ്ടു അവരോടു പറഞ്ഞാറെ, സാമന്തർ ഇരിവരും കൂടി നിരൂപിച്ചു: "ഞങ്ങളെ കൂടെ അയച്ചാൽ യുദ്ധം ചെയ്തു രായരുടെ കോട്ട ഇളക്കാം" എന്നു ബ്രാഹ്മണരോടു പറകയും ചെയ്തു. അപ്രകാരം പെരുമാളെയും ഉണൎത്തിച്ചതിന്റെ ശേഷം ഇരിവരെയും കൂട്ടികൊണ്ടു വന്നു ബഹുമാനിച്ചിരുത്തി, പല ദിവസവും അന്യോന്യവിശ്വാസത്തിനായിക്കൊണ്ടും ബുദ്ധിശക്തികളും പരാക്രമങ്ങളും പരീക്ഷിച്ചേടത്തു സാമന്തർ യുദ്ധകൗശലത്തിങ്കൽ ശക്തന്മാർ എന്നറിഞ്ഞിട്ടു കാലതാമസം കൂടാതെ പുരുഷാരത്തെ വരുത്തി യോഗം തികച്ചു കൂട്ടി, പെരുമാളും തന്റെ പടനായകന്മാർ ൧൨൦ പേരും അവരോടു കൂടി ഒമ്പതുനൂറായിരം ചേകവരും കാര്യസ്ഥരായിരിക്കുന്ന ഈ ശരീരം അനിത്യം എന്നുറെച്ചു, സാമന്തരോടും കൂടി കണക്കു എഴുതുവാൻ തക്കവണ്ണം കീഴൂർ ഉണ്ണിക്കുമാരമേനോനെയും വരക്കൽ ഉറവിങ്കൽ പാറചങ്കരനമ്പിയെയും കല്പിച്ചയക്കയും ചെയ്തു]. പടെക്കു പോകുന്ന വഴിക്കൽ രാത്രിയിൽ പടയാളികൾ ഉറങ്ങുന്നിടത്തു സാമന്തർ ചെന്നു പുരുഷാരം ൧൨ പ്രദക്ഷിണം വെച്ചു, കഴവിന്റെ തുവാൽ കൈയിൽ വെച്ചു മനുഷ്യജന്മം പിറന്നിട്ടുള്ളവൎക്കം വെള്ളികൊണ്ടു കാതോ അടയാളമിട്ടു നോക്കിയാറെ ൧൦൦൦൦ നായർ മ

നപ്പുജനം പിറന്നവരുണ്ടായിരുന്നു; (൨൦൦൦൦ ദേവജന്മം പിറന്നിട്ടും ശേഷമുള്ള പൂതനാദാദി അസുരന്മാരുമുണ്ടു). ൫൦൦൦൦ നായൎക്ക മോതിരം ഇടുവിച്ചു പോരികയും ചെയ്തു. [ഉറക്കത്തു ശൂരന്മാരായിരിക്കുന്നവരെ ലക്ഷണങ്ങൾ കൊണ്ടറിഞ്ഞു അവരുടെ ആയുധങ്ങളിൽ ഗോപി കൊണ്ടും ചന്ദനം കൊണ്ടും അടയാളം ഇട്ടു, ആരും ഗ്രഹിയാതെ കണ്ടു യഥാസ്ഥാനമായിരിപ്പതും ചെയ്തു]. ഈ ൫൦൦൦൦ നായരും നമ്പിയാരും കൂടി വലത്തെ കോണിൽ പട ഏറ്റു, പെരുമാളുടെ കാൎയ്യക്കാരിൽ പടമലനായർ കഴികെ ഉള്ള കാൎയ്യക്കാരന്മാർ ൧൮ പേരും കൂടി ഇടത്തു കോണിൽ പട ഏറ്റു. ഇടത്തു കോൺ പട കഴിച്ചു പോന്നു. വലത്തെ കോണിന്നു പട നടന്നു മലയാളം വിട്ടു, പരദേശത്തു ചെന്നു പോൎക്കളം ഉറപ്പിച്ചു, മാററാനെ മടക്കി പൊരുതു ജയിച്ചു പോന്നിരിക്കുന്നു. [സാമന്തർ വില്ലും ശരങ്ങളും (തോക്കും തിരിയും) കൈക്കൊണ്ടിരിക്കുന്ന ൩൦൦൦൦ നായരെ മുമ്പിൽ നടത്തി, അവരുടെ പിന്നിൽ ൧൮ ആയുധങ്ങളിലും അഭ്യസിച്ചു മേൽകിരിയത്തിൽ കരുമവും ശൂരതയും നാട്ടുസ്ഥാനവും ഏറി ഇരിക്കുന്ന ൫൦൦൦൦ നായരെയും നടത്തിച്ചു, ൩൨ പടനായകന്മാരോടും കൂട ചെന്നു രായരുടെ കോട്ടെക്കു പുറത്തു ചെന്നു വെച്ചിരിക്കുന്ന പാളയത്തിൽ കടന്നു. അന്നു പകൽ മുഴുവൻ യുദ്ധം ചെയ്തു, വളരെ ആനകൾക്കും കുതിരകൾക്കും കാലാൾക്കും തട്ടുകേടും വരുത്തി, പാളയം കഴിപ്പിച്ചു കോട്ടയുടെ ഉള്ളിൽ ആക്കുകയും ചെയ്തു. രാത്രിയിൽ മാനച്ചനും വിക്രമനും കൂടി വിചാരിച്ചു, കോട്ടയുടെ

വടക്കെ വാതില്ക്കൽ ൧൦൦൦൦ നായരെ പാതിയാക്കി നിൎത്തി, ശെഷമുള്ളവരെ ൩ ഭാഗത്തും നിൎത്തി ഉറപ്പിച്ചു, ൨൭ ദിവസം രാപ്പകൽ യുദ്ധം ചെയ്തു, രായരെ കഴിപ്പിച്ചു കോട്ടപിടിക്കയും ചെയ്തു]. അനന്ത പെരുമാൾ എല്ലാവൎക്കും വെണ്ടും സമ്മാനങ്ങളെ കൊടുത്തു, പൂന്തുറക്കോനെയും പിരിച്ചു, [സാമന്തരിൽ ജ്യേഷ്ഠനെ തിരുമുടിയിൽ ഇരുത്തി, വീരശൃംഖല വലത്തെ കാല്ക്കും ഇടീപ്പൂതും ചെയ്തു. ൧൦൦൦൦ നായൎക്ക കേരളത്തിൽ അത്യന്തം തെളിഞ്ഞ നാട്ടിൽ ഇരിപ്പാന്തക്കവണ്ണം കല്പിച്ചു, പോലനാട്ടിൽ ഇരിക്കേണം എന്നു മന്ത്രികൾ പറഞ്ഞിട്ടു അവിടെ ഉള്ള പ്രജകളെ അവിടുന്നു വാങ്ങിച്ചു, നാട്ടിലുള്ള നഗരങ്ങളെ കഴിപ്പിച്ചു, അവർ കെട്ടുന്നതും മാററി ഒരു കൂട്ടത്തെ എടക്കഴിനാട്ടുതറയിൽ ഇരുത്തി, അടുത്തിൽ ഉള്ള നായരെ ഇരിങ്ങാടിക്കോട്ടും തെരിഞ്ഞ നായരിൽ പ്രധാനന്മാരെ കോഴിക്കോട്ടുദേശത്തും ആക്കി ഇരുത്തിയ പ്രകാരവും മന്ത്രികൾ പെരുമാളെ ഉണൎത്തിക്കയും ചെയ്തു. മാനവിക്രമന്മാരെ തിരുമുമ്പിൽ വരുത്തി: നിങ്ങൾ ഇരിവരെയും അനന്തരവരാക്കി വാഴ്ച ഇവിടെ തന്നെ ഇരുത്തേണം എന്നു കല്പിച്ചിരിക്കുന്നു എന്നരുളിച്ചെയ്താറെ: ഞങ്ങൾ കാശിക്ക പോയി ഗംഗാസ്നാനവും ചെയ്തു കാവടിയും കൊണ്ടു രാമേശ്വരത്തു ചെന്നു ഇരിവരും ഇങ്ങു വന്നാൽ ചെയ്യുംവണ്ണം ചെയ്തു കൊള്ളുന്നതുമുണ്ടു. ഇതുവണ്ണം ഉണൎത്തിച്ചു കാശിക്ക പോവുതും ചെയ്തു.]

---

൯. ശങ്കരാചാൎയ്യർ കല്പിച്ച കുലശുദ്ധിവിവരം.

പടജയിച്ചിരിക്കും കാലം ശ്രീ മഹാദേവന്റെ പുത്രനായി[1] ഏറ്റവും പ്രസിദ്ധനായിട്ടു ഒരു ദിവ്യനുണ്ടായി; അവർ പിന്നെ ശങ്കരാചാൎയ്യർ ആകുന്നതു. അതു ഉണ്ടായതു ഏതുപ്രകാരം എന്നു കേട്ടുകൊൾ്ക: ഒരു ബ്രാഹ്മണസ്ത്രീക്ക (വൈധവ്യം ഭവിച്ചശേഷം) അടുക്കളദോഷം ശങ്കിച്ചു നില്ക്കുംകാലം (അവളെ പുറത്തിക്കിവെച്ചു) ശ്രീ മഹാദേവൻ വസ്ത്രാദികാൎയ്യം ചെയ്തു, (ഭഗവാന്റെ കാരുണ്യത്താൽ അവൾക്കു പുത്രനായി വന്നവതരിച്ചു ശ്രീശങ്കരാചാൎയ്യർ). ശങ്കരാചാൎയ്യർ വിദ്യ കുറ്റേതാനും പഠിച്ചകാലം തന്റെ അമ്മ മരിച്ചവാറെ ആ ഊഴത്തിൽ ക്രിയകൾ്ക്ക ബ്രാഹ്മണർ എത്താഞ്ഞുകൊണ്ടു തന്റെ ഗൃഹത്തിങ്കൽ ഹോമകുണ്ഡം ചമെച്ചു മേല്പോട്ടു അഗ്നിയെ ജ്വലിപ്പിച്ചു ശവം ഭേദിച്ചു ഹോമിച്ചു ദഹിപ്പിച്ചിരിക്കുന്നു. അനന്തരാവർ ചെയ്യേണ്ടും ക്രിയകൾ ശൂദ്രനെ കൊണ്ടു[2] ചെയ്യിപ്പിച്ചു. (അങ്ങിനെ താൻ ദഹിപ്പിക്കകൊണ്ടു ബ്രാഹ്മണൻ കൂടാതെ ശൂദ്രനും ഒരു ക്രിയയില്ല ശൂദ്രൻ കൂടാതെ ബ്രാഹ്മണനും ഒരു ക്രിയയില്ല എന്നു കല്പിച്ചു). ശങ്കരാചാൎയ്യൎക്ക വിദ്യ അനേകം ഉണ്ടായവാറെ അവനു ശരി മററാരുമില്ല. ബ്രാഹ്മണരും നില്ക്കാതെ ആയി. സകല വിദ്യകളും ഗ്രഹിച്ചു പ്രസിദ്ധനായി സൎവ്വജ്ഞപീഠം ഏറി ഇരിക്കും കാലം (ഗോവിന്ദസന്ന്യാസിയുടെ നിയോഗത്താൽ) കേരളഭൂമിയിങ്കലെ അവസ്ഥ (൬൪൦൦൦) ഗ്രന്ഥമാക്കി ചമെച്ചു. ൬൪ ഗ്രാമത്തെയും വരുത്തി

1) അംശമായി. 2) ബ്രാഹ്മണൎക്കുള്ളതു ചാറന്നരെക്കൊണ്ടു.

അടക്കം ആചാരവും നീതിയും നിലയും കുലഭേദങ്ങളും മൎയ്യാദയും യഥാക്രമവും എച്ചിലും വീഴ്പും തീണ്ടലും കുളിയും കഴിവരുത്തു നീർകോരുവാനും കുലം വരുത്തു വെച്ചുണ്മാനും അവരവൎക്ക ഓരോരോ പ്രവൃത്തികളും ആചാരങ്ങളും ഭാഷകളും അതാത കുലത്തിന്ന തക്കവണ്ണം കല്പിക്കയും ചെയ്തു. നാലു വൎണ്ണംകൊണ്ടു ൬൪ കുലം ആക്കി; അതുകൊണ്ടു നാലു കുലവൎണ്ണം എന്നും ൭൨ കുലം എന്നും കല്പിച്ചു.

അപ്പറയുന്ന കുലപ്പേരുകൾ വെവ്വേറെ കേട്ടുകൊൾ്ക. ബ്രാഹ്മണാദി നാലുവൎണ്ണമുള്ളതു തന്നെ അനേകം പേരുണ്ടു. ബ്രാഹ്മണരിൽ തന്നെ അനേകം പേരുണ്ടു: (ഓത്തന്മാർ, മന്ത്രവാദികൾ, സ്മാൎത്തന്മാർ, ശാസ്ത്രാംശക്കാർ, ചിത്രകൎമ്മക്കാർ, ഗ്രന്ഥികൾ, ജ്യോതിഷക്കാർ[1], വ്യാകരണക്കാർ, ശാന്തിക്കാർ, ശാസ്ത്രികൾ, വേദാന്തികൾ, വൈദികന്മാർ, ഗൃഹസ്ഥന്മാർ, സന്ന്യാസികൾ). ബ്രാഹ്മണസ്ത്രീകൾ അകത്തുനിന്ന പുറപ്പെടാതെ ഇരിക്കുന്നവരാകകൊണ്ടു അന്തൎജ്ജനങ്ങൾ എന്നും അകത്തമ്മമാർ എന്നും പേരായി, ബ്രാഹ്മണരുടെ ബാലന്മാർ ഉണ്ണി എന്നും ബാലമാർ തങ്ങപ്പിള്ളമാർ എന്നും പറയുന്നു. ആൎയ്യാവൎത്തത്തിങ്കൽനിന്ന വന്ന ബ്രാഹ്മണർ നമ്പൂതിരിമാർ[2] എമ്പ്രാന്മാർ[3] എന്നും, അവരിൽ പ്രമാണികളെ തിരുമുല്പാടന്മാർ[4] എന്നും ഭട്ടതിരിപ്പാട്ട[5] എന്നും വന്ദനാൎത്ഥം പറയുന്നു. ഓരോ യാഗാദികൎമ്മങ്ങളെ ചെയ്തുകൊണ്ടു സോമാതിരിമാർ,[6] അഗ്നി

1) — ഷാരികൾ. 2) നമ്പൂരിപ്പാട്ട. 3) എമ്പ്രാന്തിരി. 4) തിരുമുമ്പു. 5) പട്ടേരി. 6) ചോ—.

ഹോത്രികൾ[1] എന്നിങ്ങിനെ ചൊല്ലുന്നു. പരദേശബ്രാഹ്മണർ ഭട്ടന്മാർ[2] തന്നേ; ഇവർ വൈദികന്മാർ.—നമ്പിടിയെ കാതില്ലാത്തുകൊണ്ടു മുക്കാൽ ബ്രാഹ്മണൻ; അതിൽ പ്രമാണികക്കൂട്ടുകാരണപ്പാടു എന്ന നമ്പിടി. (ആയുധം എടുത്തു അകമ്പടി ചെയ്തു), പിതൃപൂജകൾ ദർഭയും സ്രുവവും ചമതക്കോലും വരുത്തിയ വെങ്ങനാട്ടിൽ നമ്പിടി ബ്രാഹ്മണസഭയിൽ ഒന്നിച്ചു ആവണപ്പലക ഇട്ടിരിക്കുന്ന പ്രഭു; ഇതിൽ താണതു കുറുകനമ്പിടി. (നമ്പിടികൾ മരുമക്കത്തായം ഉണ്ടു).—പിന്നെ അന്തരാളത്തിൽ ഉള്ളവർ: അമ്പലവാസികൾ ശൂദ്രകൽനിന്നു കയറിയവർ ബ്രാഹ്മണരിൽനിന്നു കിഴിഞ്ഞവർ. അതിൽ പൊതുവാന്മാർ രണ്ടുവകക്കാർ: അകപ്പൊതുവാൾ (ശിവബലിക്കു തിടമ്പു എഴുന്നെള്ളിക്ക, ദേവസ്വം ക്ഷേത്രം ദേവനെയും പരിപാലിച്ചു സൂക്ഷിക്ക, സോപാനം കഴുക). പുറപ്പൊതുവാൾ (വഴിപാടു വാങ്ങിക്കൊടുക്ക, ഇല വിറകു പാൽ തേൻ നെയ്യിത്യാദി ഒരുക്കുക). ഭഗവതിസേവയിൽ ശംഖുവിളി ചെയ്യുന്നവർ പിടാരന്മാർ[3] എന്നും അടിയാന്മാർ[4] എന്നും രണ്ടു പേരുണ്ടു. പുഷ്പകൻ നമ്പിയച്ഛനും (ദേവന്നു പൂ കൊടുക്ക, മാല കെട്ടുക, ക്ഷേത്രപ്രവൃത്തി ചെയ്തുകൊള്ളുക. അവന്റെ ഭാര്യക്കു ബ്രാഹ്മണി എന്നു പേർ. ഗൃഹത്തെ പൂമഠം എന്നും പാദോദകം എന്നും, അവനെ പൂനമ്പി എന്നും ചൊല്ലുന്നു. ബ്രാഹ്മണിക്കു വേളിച്ചടങ്ങു പാടുക തന്നേ ജീവിതം).—പിഷാരോടിക്കു സന്ന്യാസിയുടെ ആചാ

1) അക്കിത്തിരി. 2) പട്ടർ. 3) പിടാരകന്മാർ. 4) അടികൾ.

വും ക്ഷേത്രത്തിങ്കൽ അടിച്ചു തളിയും മാലകെട്ടും കല്പിച്ചു.—കൈലാസവാസിയെ ക്ഷേത്രപ്രവൃത്തിക്ക കല്പിച്ചു; അവന്റെ വെപ്പാക്കിയ സ്ത്രീകൾ അടിച്ചുതളി പ്രധാനമാക്കി വാരിയത്തി എന്നു പേരും, വാരിജാതികൾ ക്ഷത്രിയരുടെ പൂജയും പുണ്യാഹവും പുഷ്പകന്റെ പ്രവൃത്തിയും കല്പിച്ചു. (ഇതിൽ പെറ്റും പിറന്നും ഉണ്ടായവർ കേകയും ആഴ്വാഞ്ചേരി തമ്പ്രാക്കളുടേയത്രെ എന്നു പറയുന്നു).—ശ്ലാഘ്യാരിൽ പുതഘനന ചാക്യാർ എന്നും സ്ത്രീകൾ നങ്ങ്യാർ എന്നും പേർ; (ഈശ്വരകഥകളെ പ്രകടിച്ചു പറക, വ്യാകരണം നാടകപുരാണങ്ങളും വായിക്ക, കൂത്താട്ടുക, കൂത്തുപറയിക്ക). അവർക്ക് പല കർമ്മങ്ങൾക്കായിട്ടും ചാന്നവർ എന്നു ഒരു കൂട്ടത്തെ കല്പിച്ചു; അവർ നമ്പിയാർ. (അതിൽ ഇളയത്തു മൂദ്രക്ക ശ്രാദ്ധത്തിന്നു ചോറുവെപ്പിച്ചു വാങ്ങുക). മൂസ്സത്തു (ഊരിലെ പരിഷ തങ്ങന്മാർ): പരസ്ത്രാദിദോഷം ഏല്ക്കുക കൊണ്ടു ബ്രാഹ്മണകർമ്മം ഒന്നും ഇല്ല. ഇവരോടു കൂടുന്ന ചിലമ്പാണികൾ തിരുവനന്തപുരത്തു ഭഗവാന്റെ അടിയാർ.—ശാസ്താവിങ്കൽ കൂത്താടുവാൻ തീയാടിനമ്പി എന്നൊരു പരിഷയും കല്പിച്ചു. തൈയമ്പാടി എന്നൊരു ചാന്ന പരിഷയും ഉണ്ടു; അവർ കളം എഴുതി ദൈവം പാടുന്നവർ. ഭദ്രകാളി അടിയാന്മാരുടെ പൂജ ഉള്ളേടത്തു കഴകപ്പൊഴുതിക്കായിട്ടു ചാന്നവർ എന്നു മാരാരി പുത്തില്ലം അങ്ങിനെ രണ്ടു കൂട്ടത്തെ കല്പിച്ചു; ഇവരും ഉണ്ണിത്തിരിമാരും[1] അമ്പലവാസികളിൽ കൂടിയവർ. മാരയാർ[2] അമ്പ

1) അകമ്പടി. 2) മാരാന്മാർ.

ലവാസികളിൽ കൂടുക ഇല്ല; അവർ വാദ്യപ്രയോഗകാർ[1] അസ്ഥികുറച്ചി;[2] ശവസംസ്കാരത്തിൽ പരിചാരം ചെയ്തുകൊണ്ടു പരിവാരത്തവരിൽ ആകുന്നു. ഇവർ ഒക്ക നാലു വൎണ്ണത്തിൻ ഇടയിൽപെട്ട അന്തരാജാതികൾ.

ക്ഷത്രിയരിൽ സൂൎയ്യവംശവും സോമവംശവും രണ്ടു വകയിൽ മൂഷികക്ഷത്രിയരും മുടിക്ഷത്രിയരും സാമന്തരും ഉണ്ടു. (ഏറാടിയും നെടുങ്ങാടിയും വള്ളോടിയും അവരിൽ താണ പരിഷ എന്നും അടിയോടികൾ എന്നും പറയുന്നു.) മയൂരവൎമ്മൻ മലയാളം[3] വാണതിൽപിന്നെ ഉണ്ടായ രാജാക്കന്മാരുടെ നാമധേയാന്ത്യത്തിങ്കൽ കൈക്കൊണ്ടു വൎമ്മൻ ശൎമ്മൻ എന്നുള്ള പേർ കൂടുന്നു.)

വൈശ്യന്മാർ മലയാളത്തിലുണ്ടു എന്നും ഇല്ല എന്നും പറയുന്നു. (വയനാട്ടിലുണ്ടു.)

ബ്രാഹ്മണൎക്ക വേദശാസ്ത്രങ്ങളും യാഗാദികൎമ്മങ്ങളും ജപഹോമാദി ശാന്തികളും, ക്ഷത്രിയൎക്ക രാജ്യപാരക്ഷാശിക്ഷപ്രജാപരിപാലനവും, വൈശ്യന്നു കൃഷി ഗോരക്ഷവാണിഭവും, ശൂദ്രന്നു പട നായാട്ടു മുന്നാഴിപ്പാട്ടു കാവൽചങ്ങാതം. അതിൽ കിഴിഞ്ഞവൎക്ക താലിപിഴിഞ്ഞുകളിപ്പിക്ക, തണ്ടേടുക്ക, ചുമടുകെട്ടുക, എണ്ണിടുക, പൂണോല മുക്കുക മറ്റും കൂലിച്ചേൎക്കവും ഉണ്ടു.

ശൂദ്രജാതികൾ പലപ്രകാരവും പറയുന്നു. അതിൽ വെള്ളാളസ്വരൂപത്തിൻ ഭേദകൾ: തണ്ടാൻ എന്നും കമ്മാൾ എന്നും കുറുപ്പെന്നും പണിക്കർ എ

1) കൊട്ടുമാരയാർ. 2) അസ്ഥിപാരി. 3) കേരളം.

നും നായകൻ[1] എന്നും, അടിയോടി, നമ്പിയാർ, മെല്ലുട്ടന്മാർ, തലച്ചെന്നോർ[2] തലപ്പെന്നോർ[3] മേനോക്കി, മേനോൻ, അപ്പൻ എന്നും, അമ്മോന്മാർ[4] എന്നും ഓരോ സ്വരൂപത്തിങ്കൽ ഓരോ പേർ പറയുന്നു. ഈ തറവാട്ടുകാർ ഒക്കെയും ൧൮ കിരിയത്തിൽ[5] ഉളവായുള്ളവരാകുന്നു. (൧. മൂത്തകിരിയം, ൨. ഇളങ്കിരിയം, ൩. അട്ടങ്ങാടികിരിയം, ൪. അരമനങ്ങലത്തുകിരിയം, ൫. എടത്തുകാടികിരിയം, ൬. നെല്ലുളിക്കിരിയം, ൭. നീലഞ്ചേരികിരിയം, ൮. ഇടിമക്കിരിയം, ൯. മമ്പാട്ടുകിരിയം, ൧൦. തിരുമംഗലത്തുകിരിയം, ൧൧. പുത്തൂർകിരിയം. ഇതിൽ കഴിഞ്ഞു പോയ പരിഷകൾ ചാൎന്നപരിഷകൾ. (നാലുവണ്ണത്തിൽ ചാൎന്നവർ ഉണ്ടു, സാമന്തൎക്കം ചാൎന്നവരുണ്ടു എന്ന പറകകൊണ്ടു അഞ്ചു എന്നും നാലെന്നും പറയുന്നു: അകത്തു ചാൎന്നവർ, പുറത്തു ചാൎന്നവർ, പരപ്പുവർ[6], പള്ളിച്ചേവകർ[7] മടവർ എന്നിങ്ങനെ ഉള്ളവർ ക്ഷേത്രത്തിലും എടത്തിലും മഠത്തിലും മാടത്തിലും കോയിലകത്തുംനിന്നു വേലചെയ്യേണ്ടും പരിഷകൾ. (അവർ ഉള്ളാളർ, ഉള്ളാട്ടിൽ നായർ, ഉള്ളകത്തുനായന്മാർ ഏറനാട്ടിലും മറ്റും കുളിച്ചേകവർ, പള്ളിച്ചാന്മാർ പണ്ടേ തളിയാതിരിമാരുടെ പള്ളിത്തണ്ട് എടുത്തവർ.)

അതിൽ കീഴ്പെട്ടുള്ള ജാതികൾ: വെളുത്തേടൻ[8] വണ്ണാത്താൻ: അലക്കിപ്പിഴിഞ്ഞു കൊടുക്ക, തിരു

---

1) നായർ. 2) — ച്ചന്മാർ. 3) — പ്പന്മാർ. 4) അമ്മാവൻ. 5) ഗൃഹത്തിൽ. 6) ശൂദ്രസേവകർ. 7) പള്ളിച്ചാന്മാർ. 8) ഇരണക്കൊല്ലി.

ടാട ഞെറിക), വിളക്കത്തറവാൻ (വളിഞ്ചിയൻ: ക്ഷൌരംകഴിക്ക, ചിത്രകൎമ്മം), കുശവൻ (കുലാലൻ, കൊയപ്പൻ ആന്ത്രൂൻ: മണ്കലം നിൎമ്മിക്ക), ഊരാളി (കല്ലേരിനായർ, മന്നയാളികൾ, ഏത്തമാൻ: മതിൽമാട്ടുക, മച്ചുപടുക്ക, കന്നടിക്ക, കഴിത്തുൎക്ക, കുളങ്കിണറുകഴിക്ക, കുലികക്കുത്തുക), വട്ടക്കാട്ടവൻ (വാണിയൻ, ചാതിയാതം, ചക്കാലവാണിയനും: എൾ ആട്ടി പിഴിക), എന്നിങ്ങിനെ ൧൮ ജാതിയും.— പിന്നെ കടുമ്പർ (കടുപ്പട്ടർ: ചുമടുകെട്ടുക ഉപ്പും മീനും വില്ക്ക), കച്ചേരിനായർ (പീടികകെട്ടി വാണിഭം; അവനും വട്ടക്കാട്ടവനും ഒന്നു തന്നേ), നായികന്മാർ (കൂട്ടം കൊട്ടി കറിക്ക), കൂട്ടാൻനായർ, കണ്ടത്തിൽനായർ (ക്ഷേത്രത്തിൽ അരികുത്തുക, പാത്രംതേക്ക, ഗോപുരം കാക്കക.) ഇവർ ചാന്നപരിഷയിൽനിന്ന കിഴിഞ്ഞവർ, (അകത്തുട്ടുപരിഷ).— കച്ചേരിച്ചെട്ടിയാൻ. കഴികെന്നു കച്ചോടക്കാർ: ബാവാരി (യാവാരി, വ്യാപാരി കപ്പലോട്ടം പാണ്ടിശാലൾകട്ടി വാണിഭം, ചരക്കുകൾ ഓട്ടക്കാൎക്ക കൊടുത്തും കൊണ്ടും കച്ചോടം), ചെട്ടി (പൊൻവാണിഭം, കമ്മട്ടത്തിൽ പണം അടിപ്പിച്ചാൽ പൊൻമാറുക, ഇറമരക്കാരെ കൊണ്ടുകപ്പൽ വെപ്പിക്ക, ഓട്ടവൊഴക്കും കച്ചോടം കണക്കെഴുത്തും), ചോനകർ (ബൌദ്ധന്മാർ, അന്യരാജ്യത്തിങ്കലുണ്ടായവർ: കച്ചോടം കപ്പലോട്ടം).— പിന്നെ ചീനർ, കഞ്ചരാത്തികാർ, പൌരവർ. ഇവർ ഓരോരു ദ്വീപികൾനിന്ന കപ്പലിൽ കൂടി വന്നു മലയാളത്തിൽ ഇരിപ്പുണ്ടു. (ഇതിൽ കൊണ്ടിണിയർ, ചെട്ടിപ്പുകത്തി, നസ്രാണി, ഓത്തന്മാർ, പൌരൻ ഇ

ത്യാദി പ്രവംശം ഉണ്ടു). — പറിങ്കി, ലന്താ, പരിന്തിരീസ്സ്, ഇങ്കിരിസ്സ്, എന്നിങ്ങിനെ നാലു വട്ടത്തൊപ്പിക്കാർ (അതാതു ദ്വീപുകളിൽ കടന്നിരുന്നു കോട്ടയിട്ടുറപ്പിച്ചു, കച്ചോടം തുടങ്ങി ഇരിക്കുന്നു). — ചാലിയർ പരദേശത്തുനിന്നു വന്നു തെരു കെട്ടി നെയ്തു തുടങ്ങിയവർ (ചെട്ടിയാർ, ചേടർ). — ഈഴവരും, തീയരും1) ഈഴം2) എന്ന ദ്വീപിൽനിന്നു വന്നവർ (മരം കയറ്റും ഈൎച്ച്യ മൂൎച്ച്യയും, കാച്ചും വാണിഭവും; അവരിൽ തണ്ടായ്മസ്ഥാനമുണ്ടു; കാവുതീയൻ: ക്ഷൌരകൻ). അവരോടുകൂട മുകവർ (മുകയർ: പുഴയിൽ മീൻപിടിക്ക), മുക്കുവരും (കടവർ: വലകെട്ടി മീൻ പിടിക്ക, തോണി കടത്തുക, ചെട്ടേറ്റം) ഈഴത്തുനിന്നു വന്നവർ എന്നു പറയുന്നു. — കമ്മാളർ3) ഐവർ4) എന്നും നാല്പർ എന്നും പറയുന്നു. അതിൽ ബ്രാഹ്മണൻ ആചാരി (ആശാരി: മരം വെട്ടിക്കുറെക്ക), ക്ഷത്രിയൻ തട്ടാൻ (പൊന്നത്തട്ടാൻ: ആഭരണവും വിഗ്രഹവും ഉണ്ടാക്കുക, പോഴിതത്തട്ടാൻ: കമ്മട്ടം പുക്കു പണമടിക്ക, പൊൻപണി, ചക്രകത്തിയായ്ക്ക കത്തുപണി), വൈശ്യൻ മൂശാരി (മൂശാരി, വാൎപ്പണി, പൂജാപാത്രങ്ങളും മറ്റും വാൎത്തുണ്ടാക്കുക), ശൂദ്രൻ കൊല്ലൻ (പെരുങ്കൊല്ലൻ: ഇരിമ്പുപണി), ചെമ്പുകൊട്ടി (ചെമ്പോട്ടി: ചെമ്പുപണി.) കമ്മാളരിൽനിന്നു പിരിഞ്ഞു കിഴിഞ്ഞു പോയവർ: നാലു കൊല്ലർ; അതിൽ തീക്കൊല്ലൻ, കരുവാൻ, അമ്പുകെട്ടിക്കൊല്ലൻ (പടക്കുറുപ്പു: വില്ലുഴിക, അമ്പ കെട്ടുക, പയറ്റിക്ക), പലിശക്കൊല്ലൻ (കിടാരൻ: പലിശ എടുത്തു കൊട്ടു

1) ദ്വീപർ. 2) സിംഹളം, ചിങ്ങളം. 3) കമ്മാളർ. 4) ഐങ്കുടി.

ക, തോല്പണി), വാൾകൊല്ലൻ (കടച്ചകൊല്ലൻ: ആയുധം വെളിപ്പിക്ക, എടുത്തു കൊടുക്ക. — കുലിച്ചേകം ഇല്ലാത്ത നാലു കുറുപ്പും ഉണ്ടു: വടികുറുപ്പു (കന്തവടിതീൎക്ക), പരക്കുറുപ്പു (കഷായം ഉണ്ടാക്കുക: പരവൻ), കാട്ടുകുറുപ്പു, വേലക്കുറുപ്പു (വേലൻ, പേററി: ചികിത്സ, ഊരൊറ്റുക, ശസ്ത്രപ്രയോഗവും സൂതികാകൎമ്മവും).—പാണർ (മൂന്നൂററൻ, അഞ്ഞൂററൻ, വേലൻ, പാണൻ: മരം ഏറുക, കളം മനിയുക, കെട്ടിയാട്ടം, കുളി അടക്കുക, കെടി തീൎക്ക, മന്ത്രവാദം) കമ്മാളൎക്ക അടിമയായി നില്ക്കുന്നു; അതിൽ രംവക: മഞ്ഞത്തി, മരക്കയറി, കോടഞ്ചി, കൊട്ടമുട്ടി; ഇവർ ഒന്നുതന്നെ.—വണ്ണാൻ (മണ്ണാൻ, പെരുവണ്ണാൻ: ഏററവും മാററും, കെട്ടിയാട്ടം, ചാഴിയും പുഴവും വിലക്കുക, മന്ത്രവാദം, കന്നുപണി).—പിന്നെ കണിശൻ (കണിയാൻ: ജ്യോതിശ്ശാസ്ത്രം, മന്ത്രവാദം, നാല്പത്തീരടിസ്ഥാനത്തിൽ ആയുധം എടുത്തു കൊടുക്ക, കളരിയിൽ ആചാൎയ്യസ്ഥാനം, കുട്ടംബോധതിരിക്ക).—വേട്ടുവർ: ഉപ്പുവിളെക്കുക, മണ്ണേണി.—പുള്ളുവന്മാർ (ഔഷധക്കാരൻ), വള്ളുവന്മാർ: കുലിപ്പണി.—പിന്നെ കാനവാഴികൾ ൧൮ വംശം എന്നു പറയുന്നു: പുളിയർ (ഇവൎക്ക കുറുമ്പിയാതിരി കന്നിൻകൂർവാഴ്ച, വെട്ടിയടക്കം, കെട്ടിപ്പാച്ചൽ, നായാട്ടു, പട, കുലിച്ചേകം, ഈ അവകാശങ്ങൾ കൊടുത്തു), മലയിൽ പണിയന്മാർ (പയററുക), പണിയർ, കാടർ, കാട്ടാളർ, കുറിച്ചിയപ്പണിക്കർ, മാവിലവർ, കരിമ്പാലർ, ഇളയർ[1] (കാട്ടുവാഴ്ച നായാട്ടു, വള്ളി

1) കളവർ.

പ്പാഴത്തി,) ഇറയവൻ (ഏറവാളൻ, തേൻകുറുമ്പർ), മലയർ, കള്ളാടിമാർ (ഏറവകളി: കെട്ടിയാട്ടം കുളിയടക്കം), ആളർ (ചോരാളർ, ഉള്ളാളർ, ഉള്ളവർ), മലയാളർ), കുറുമ്പർ (പലവിത്തുകളും ഏറ്റുക), മൂത്തോരൻ (നായാട്ടുവല കെട്ടുക, ഉറിമിടുക), കുറവൻ (വിഷം കിഴിക്ക, പാമ്പാട്ടം, ചപ്പിടികളി, കൈനോക്കുക. കാക്കമാംസം ഭക്ഷിക്ക, പുല്ലായിടുക).—പറയൻ (പറയിപെററ പന്തിരുകുലം—വായില്ലാകുന്നിലപ്പൻപരദേവത; കുടയും മുറവും കെട്ടുക, ഒടിക്ക, മാട്ടുക, പശുമാംസം ഭക്ഷിക്ക).— ചെറുമരിൽ കയറിയവർ ഇരളർ[1] കണക്കരാം; ഒട്ടുക്കം പുലയരാം (പാട്ടുണ്ടാക്കുക), നായാടികളും (നായടിച്ചു തിന്നുക.)

ഇങ്ങിനെ ൬൪ കുലത്തിന്നും ചിലർ തമ്മിൽ തൊട്ടുകളി തീണ്ടിക്കളി എന്നുള്ള ക്രമങ്ങളും അടക്കം ആചാരം നീതിയും നിലയും, തളിയും കളിയും, പുലയും പുണ്യാഹവും, ഏറും, മാറും, ദിനവും മാസവും എന്നിങ്ങിനെ ഉള്ളതു എല്ലാം ശങ്കരാചാൎയ്യർ ൬൪ ഗ്രാമം ബ്രാഹ്മണരെയും, മററു ഉത്തമ ഗ്രാമവും സ്വരൂപവും നാനാവൎണ്ണങ്ങളും നിറയപ്പെട്ടിരിപ്പൊരു സമയം കൎക്കടവ്യാഴം പുക്ക വരുന്ന കുംഭമാസത്തിൽ വന്ന മഹാമഖത്തിൻ പിറെറന്നാൾ തിരുനാവായെ പേരാററിൽ മണപ്പുറത്തുനിന്നു മഹാരാജാവായി മലയാളത്തിൽ ൧൮ നാട്ടുമടക്കി വാഴും പെരുമാളെയും, നമ്പി മാടമ്പി സ്ഥാത്തർ മററും പല പ്രഭുക്കന്മാരെയും വരുത്തി ബോധിപ്പിച്ചു—സൎവ്വജ്ഞരായിരിപ്പൊരു ശങ്കരാചാൎയ്യർ എന്നറിക. ഈശ്വരന്നു

1) ഏരളർ.

ആരിലും ഒരു കലശേദവുമില്ല. പരദേശികൾക്കും ഒരു ജാതിക്കും തീണ്ടിക്കുളിയുമില്ല ഏകാലുണ്ണിച്ചിരിക്കുമത്രേ. അതു പോര ഈ കൎമ്മഭൂമിയിൽ ഭൂമിക്ക കൎമ്മം കൊണ്ടു ശുദ്ധി വരുത്തുകേ ഉള്ളു. ജ്ഞാനഭൂമിയാകുന്ന രാജ്യങ്ങളിൽ ഒന്നിച്ചു നടക്കാം കൎമ്മഭൂമിയിങ്കൽ കൎമ്മം കൊണ്ടു ഗതി വരുത്തിക്കൊള്ളും; അതുകൊണ്ടിവണ്ണം കല്പിച്ചുറപ്പിച്ചിരിക്കുന്നു. അതിന്നു വിഘ്നം വരുത്തുന്നവൎക്ക ദാരിദ്ര്യവും മഹാവ്യാധിയും അല്പവും മനോദുഃഖവും ഒരുകാലും തീരുക ഇല്ല. അതുകൊണ്ടു അതിന്നു നീക്കം വരുത്തിക്കൂട എന്നു ൱൮ ഗ്രാമവും ശങ്കരാചാൎയ്യരും ബ്രാഹ്മണരും പല ദിവ്യജനങ്ങളും മഹാലോകരും കൂടിയ സഭയിങ്കൽനിന്നു കല്പിച്ചു.

## ൭. ചേരമാൻ പെരുമാൾ കേരളത്തെ വിഭാഗിച്ചു കൊടുത്തതു.

(ചേരമാൻ പെരുമാൾ ഇങ്ങിനെ സ്വൈരമായി വാഴും കാലത്തു തിരുമനസ്സുകൊണ്ടു നിരൂപിച്ചു കല്പിച്ചു: ഈ ഭൂമിയെ ബ്രാഹ്മണൎക്കല്ലൊ പരശുരാമൻ ഉദകദാനം ചെയ്തതു വളരെ കാലം ഞാൻ അനുഭവിച്ചതിന്റെ ദോഷപരിഹാരത്തിന്നു എത്ര കഴിവു ഉള്ളു എന്നു നിരൂപിച്ചതിന്റെ ശേഷം, പല ശാസ്ത്രികളും ആറു ശാസ്ത്രത്തിങ്കലും ൩ വേദത്തിങ്കലും ഒരു പ്രായശ്ചിത്തം[1] കാണ്മാനില്ല നാലാം വേദത്തിങ്കൽ തന്നേ അതിന്നു നിവൃത്തി ഉള്ളു എന്നു നിരൂപിച്ചുണൎത്തിച്ചു.) അക്കാലം ചേരമാൻ പെരുമാൾ “അകമ്പടിക്കാൎയ്യക്കാരനായ പടമലനായരെ പിടിച്ചു ശ്രീ

1) പരിഹാരം.

ക്ഷിക്കേ ഉള്ളൂ" എന്ന പെൺചൊൽ കേട്ടു നിശ്ചയിച്ചു. (അതിന്റെ കാരണം: പെരുമാളുടെ ഭാൎയ്യ ആ മന്ത്രിയെ മോഹിച്ചു കാമവാക്കുകൾ പറഞ്ഞിട്ടും സമ്മതിപ്പിച്ചതുമില്ല. അതുകൊണ്ടു കോപിച്ചു "നിന്നെ താമ്രതൈലത്തിൽ പാകം ചെയ്യേ ഉള്ളൂ" എന്നാണയിട്ടു കൌശലത്താൽ പെരുമാളെ വശമാക്കുകയും ചെയ്തു.) അഴിയാറ് എന്ന പുഴയിൽ കൊണ്ടു നിറുത്തി ശിക്ഷിപ്പാൻ തുടങ്ങുമ്പോൾ "എന്റെ ജീവിതം തന്നെ എന്നെ കൊല്ലുവാറു" എന്നു പടമല നായർ പറഞ്ഞു. അവന്റെ ജീവിതം അടക്കിക്കൊടുക്ക എന്നു ചേരമാൻ പെരുമാൾ അരുളിച്ചെയ്തു. പടമലനായരുടെ മുണ്ടിന്നുടരിഞ്ഞു പുഴയിൽ കാട്ടി മടിപിടിച്ചു നാളും കോളും തീൎത്തു ജീവിതം അടക്കി കൊടുത്തു, അരിയളവും കഴിച്ചു; അന്നഴിയാറെന്ന പുഴെക്കു അരിയാറെന്നു പേരുണ്ടായി. ശിക്ഷിപ്പാൻതുടങ്ങുമ്പോൾ സ്വൎഗ്ഗലോകത്തിൽനിന്നു വിമാനം താഴ്ത്തി "വിമാനത്തിന്മേൽ കരേറിക്കൊൾക" എന്നു ദേവകൾ പറഞ്ഞു "എന്റെ അകമ്പടിസ്ഥാനം നടത്തി കൊൾക" എന്നു പടമലനായർ പതിനായിരത്തോടും പറഞ്ഞു വിമാനത്തിന്മേൽ കരേറി പോകുമ്പോൾ "എനിക്കു എന്തു ഗതി" എന്നു പെരുമാൾ അപേക്ഷിച്ചതിന്റെ ശേഷം "അഗ്നിവിങ്കൽ[1] ചതുരപുരത്തു വേദാഴിയാർ[2]" എന്ന ഒരു ചോനകൻ ഉണ്ടു; അവനെ ചെന്നു കണ്ടാൽ നാലാംവേദമുറപ്പിച്ചു അടയാളം കാട്ടിത്തരും. അതിന്നീവേദക്കാരെ ലെമാരിക്കപ്പൽ വെപ്പിച്ചു തിരുവഞ്ചാഴിമു

1) ഹജ്ജു്. 2) ആളിയാർ, ആഴിയാർ.

പെരുത്തു കരെക്കെത്തിച്ചു മാൎഗ്ഗം വിശ്വസിച്ചു അവരു മായി അറവിന്നു പോയി കൊണ്ടാൽ പാതിമോക്ഷം കിട്ടും" എന്നു പറഞ്ഞു പടമലനായർ സ്വൎഗ്ഗം പുക്കു. അതിന്റെ ശേഷം ബ്രാഹ്മണരും പെരുമാളും കൂടി മഹാമഖത്തിന്നാളെത്തെ മഹാതീൎത്ഥമാടും കാലം വേദിയരാൽ വേദംകൊണ്ടിടഞ്ഞു ബൌദ്ധന്മാരുമായി അറവിന്നു പോകേണം എന്നുറച്ചു, ചേരമാൻ പെരുമാൾ എന്ന തമ്പുരാൻ (വാൎദ്ധക്യമായതിന്റെ ശേഷം) തന്റെ രാജ്യം തനിക്കു വേണ്ടപ്പെട്ട ജനങ്ങൾക്കു പകുത്തു കൊടുക്കേണം എന്നു കല്പിച്ചു. കന്യാകുമാരി ഗോകൎണ്ണത്തിന്റെ ഇടയിൽ, കന്നേറ്റി പുതുപ്പട്ടണത്തിന്റെ നടുവിൽ, തെക്കു ചങ്ങലപ്പുരത്തഴിയും വടക്കു പുതുപ്പട്ടണത്തഴിയും, കിഴക്കു ൧൮ പുരത്തിൽ (കണ്ടി) രാതിലും, പടിഞ്ഞാറെ (കടല്ക്കു) ൧൮ അഴിമുഖവും, വടക്ക്പടിഞ്ഞാറ് മൂല അഗ്നികോണ്, വടക്ക്കിഴക്ക് മൂല ഈശാനകോണ്, തെക്ക്കിഴക്ക് മൂല വടപുറായിമൂല, തെക്ക്പടിഞ്ഞാറ് മൂല ചെമ്പുറായിമൂല: ഇതിന്നിടയിൽ ചേരമാൻ നാടു[1] ൧൬൦ കാതംവഴി നാടും, ൰൰൰൧൮ ദേവപ്രതിഷ്ഠയും, ൧൮൦ ദുൎഗ്ഗാലയവും, ൩൬൦ ഭൂതപ്രതിഷ്ഠയും, ൧൮൦ നാല്പത്തീരടിയും, ൬൪ ഗ്രാമവും, ൧൭ നഗരവും, ൧൮ കോട്ടപ്പടിയും, ൧൮ നാടും (തുളുനാടു, കോലത്തുനാടു, പോലനാടു, കുറുമ്പനാടു, പുറവഴിനാടു, ഏറനാടു, പറപ്പുനാടു, വള്ളുവനാടു, രാവണനാടു, വെട്ടത്തുനാടു, തിരുമാനശ്ശേരിനാടു, പെരിമ്പടപ്പുനാടു, നെടുങ്ങനാടു, വെങ്ങനാടു, മുറിഞ്ഞനാടു, കാണന്നാ

1) പരശുരാമക്ഷേത്രം.

ടു, വെണ്ണനാടു). അന്യത്തെ ൫ നാടു: പാണ്ടി, കൊങ്ങു, തുളു, വയനാടു, പൂന്നാടും എന്നു പറയുന്നു. കേരളവും കൊങ്കണവും (കൊടകം) കൂടാതെ ൧൮ രാജ്യങ്ങളെന്നു കേൾപ്പുണ്ടു.

ഇങ്ങിനെ ഉള്ള ചേരമാനാട്ടിൽ ഉദയവൎമ്മൻ കോലത്തിരി വടക്കംപെരുമാൾ[1] എന്നു കല്പിച്ചു (തൊള്ളായിരത്തു നാല്പത്തുനാലു ഇല്ലത്തിൽ) ൪൨൦൦൦൦ നായർ വളൎത്തുകോട്ടയുടെ വലത്തുഭാഗത്തു മുത്തം നിറയിന്റെ ചുരിക കെട്ടി ചേകിച്ചു[2] കാണമാനകവണ്ണം കല്പിച്ചു. (പെരുമാളുടെ കട്ടാരവും കൊടുത്തു വെന്തു കോവിലപ്പന്റെ അംശം മേല്പെട്ടുകേണം എന്നു കല്പിച്ചു, പെരിഞ്ചെല്ലൂർ പുളിയപ്പറമ്പ ഗ്രാമത്തിൽ നായകനമ്പൂതിരിപ്പാട്ടിലേ വരുത്തി, ദേവന്റെ അംശം നടത്തുവാനാക്കി, ദേവന്റെ അരിയും ചാൎത്തി രാജ്യാഭിഷേകം കഴിപ്പിച്ചു. കോലസ്വരൂപത്തിന്റെ മാടമ്പികളായ ചുഴന്ന കമ്മൾ[3] എന്നും നേൎപ്പെട്ട കമ്മൾ എന്നും രണ്ടു നമ്പിയാൎക്കു ൧൨ കാതം വഴി നാട്ടിൽ ഇടവാഴ്ചസ്ഥാനവും ആയിരത്തിരുനൂറീത്തു നായരെയും കൊടുത്തു, ഉദയവൎമ്മനെ അനുഗ്രഹിച്ചു "വരവിൽ ഇളമുറ, വരാസ്സിൽ ചേരമാൻപട്ടം"[4] എന്നു തളിച്ചെയ്തു "ഇങ്ങിനെ മേല്പെട്ടു ൧൦൦ കൊല്ലം വാഴ്ച വാണോളുക പിന്നെ വമ്പനു വാഴ്വാനവകാശം" എന്നും കല്പിച്ചു.) തെക്കു (കുലശേഖരന്റെ സ്വരൂപമായ) വേണാടടികൾക്കു ൪൨൦൦൦൦ നായരെ (കല്ലൂരിത്തു കോട്ടയുടെ വലത്തുഭാഗത്തു) കാമന പുതിയ

1) കിരീടപതിയും കേരളാധിപതിയും. 2) സേവിച്ചു. 3) ചുഴലി. 4) മേൽക്കോയ്മസ്ഥാനവും.

കോവിലകത്തു ചുരിക കെട്ടി ചേകിപ്പാനതകംവണ്ണം നാട്ടുകോയ്മസ്ഥാനവും (കാണനാട്ടും വേണനാടോടു ചേൎത്തും) കല്പിച്ചുകൊടുത്തു. (കോലസ്വരൂപത്തിൽ നിന്നു തുണയായി നിന്ന അൎത്ഥം ചെലവിട്ടുകൊൾക എന്നരുളിച്ചെയ്തു കുലവാഴ്ചരാജ്യത്തിങ്കൽ വാഴുവാൻ കല്പിക്കയും ചെയ്തു. രണ്ടു സ്വരൂപത്തിന്നും ഇന്നും തമ്മിൽ പുലസംബന്ധമുണ്ടു.) (വളരെ വസ്തുവും കൊടുത്തു ചിത്രകൂടം രക്ഷിപ്പാനും കല്പിച്ചു.) പിന്നെ സൂൎയ്യക്ഷത്രിയന്നു ൩൨ കാതം നാടും വളരെ പുരുഷാരവും ൧൮ മാടമ്പികളും ൩൫൨[1] കാൎയ്യക്കാരെയും കല്പിച്ചുകൊടുത്തു പെരിമ്പടപ്പു എന്ന പേരും വിളിച്ചു. (കാൎയ്യക്കാരിൽ ബല്യതാച്ചൻ മൂന്നവൻ എന്നറിക; അവർ യുദ്ധത്തിന്നു ഒട്ടും കുറക ഇല്ല.)

[അവന്റെ അനന്തരനായ കവിസിംഹരേറു തമ്പുരാനെ തുളുനാടു രക്ഷിപ്പാൻ കല്പിച്ചു പെരിമ്പുഴക്കു വടക്കു മേല്ക്കോയ്മസ്ഥാനവും കൊടുത്തു. പരമ്പർ,[2] അങ്കലർ[3], സവിട്ടർ,[4] സാമന്തരേറു[5] എന്നിങ്ങിനെ ൪ പ്രഭുക്കന്മാരും കവിസിംഹരേക്കു തുണ എന്നും കല്പിച്ചു.] മികച്ച നാടാകുന്ന പോലനാട്ടും മനുഷ്യജന്മം പിറന്ന നായർ ൧൦൦൦൦൦വും അതിൽ ൩൨ കൂട്ടവും ൫൨ തറയും അഞ്ചുകമ്പടിയും എന്നിങ്ങിനെ ൩൨ കാതം നാടു പൊറളാതിരിരാജാവിന്നു കൊടുത്തു, [മല്ലൂർ കോവിലകത്തു എഴുന്നെള്ളി] ൧൮ ആചാരവും നടത്തുവാൻ കല്പിച്ചു. അതാകുന്നതു:

1) ൩൫. 2) നരമ്പരിലെ ബംഗർ. 3) അജിലർ. 4) തുളുഖിദിയിലെ ചൌടർ. 5) തുളുഖിയിലെ സാമന്തർ.

| | |
|---|---|
| 1) തോലും കാലും. | 10) വീരചങ്ങല. |
| 2) കണ. | 11) വിരിത്തു. |
| 3) കരിമ്പടം. | 12) വാദ്യം. |
| 4) അടകം.[1] | 13) നിയമവെടി. |
| 5) ചൂതം. | 14) നെറ്റിപ്പട്ടം. |
| 6) ഏഴ. | 15) പടപ്പീടം.[2] |
| 7) കോഴ. | 16) പറകൊട്ടുത്തു. |
| 8) ആന. | 17) മുന്നിൽതളി. |
| 9) വാളം. | 18) പിന്തറിളി. |

ഇങ്ങിനെ ൧൮ പൊലനാട്ടാചാരം — ശേഷം കുറുമ്പരാതി[3] രാജാവിന്നു ൩൫൦ കാതം നാട്ടും ദോഷനാമം പിറന്ന നായർ ൩൦൦൦൦വും അവൎക്ക ൩൫൦ തറയും കൊടുത്തു. (പിന്നെ കൊല്ലം മുക്കാതം നാടുവാഴുവാൻ കൊല്ലത്തുരാജാവിന്നും, വേണ്ണാടും കാണനാടും കൂടിയ നടുവിൽ ഐങ്കാതം വഴിനാട പന്തളം രാജാവിന്നും കൊടുത്തു. പാപ്പു സ്വരൂപം, വെട്ടത്തു സ്വരൂപം, കായങ്കുളത്തു ചേറായി സ്വരൂപവും മറ്റും കല്പിച്ചു.) (കടകം മഹാമഖവേല ആചരിച്ചു നടത്തുവാൻ വള്ളുവകോനാതിരി രാജാവിന്നു തിരുനാവായി മണൽപുറവും നാട്ടും ൧൦൦൦൦ നായരും കല്പിച്ചുകൊടുത്തു, ആറങ്ങോട്ടു[4] സ്വരൂപം എന്നരുളിച്ചെയ്തു. സ്വരൂപം രക്ഷിപ്പാൻ ചോവരക്കൂറ്റിൽ തിരുമാന്നാംകുന്നത്തു ഭഗവതിയെ സ്ഥാനപരദേവതയാക്കി കല്പിക്കയും ചെയ്തു).—ഇങ്ങിനെ ൧൭ നാട്ടും ൧൮ രാജാക്കന്മാൎക്ക കൊടുത്തു ൧൮ ആചാരവും കല്പിച്ചു. പന്നിയൂരും ചോവരവും ൨ കൂറും

1) വിജയതി. 2) പടുവീട്. 3) — മ്പിയാതിരി. 4) ആരങ്ങോട്ടു.

(പരവുകൂറും ഇങ്ങിനെ മൂന്നു), ഒട്ടപ്രഭാകരവ്യാകരണം ഈ മൂന്നു കൂററിൽ ആറാറു (൧൮) സംഘവും അവൎക്കു കല്പിച്ചു. (അതിന്റെ ഭേതകം, ഒട്ടകൂററിൽ: നെന്മിനിചേവാരം, ആട്ടിച്ചുണ്ട, നാട്ടി ഇങ്ങിനെ ആറും, പ്രഭാകരക്കൂററിൽ: പാലൊവാകം, ചിതിവെള്ളം, തിട്ടച്ചാഴി ഇതാറും, വ്യാകരണക്കൂററിൽ: തത്തമെഴവും, വള്ളുകണ്ട, ഇതാറും ഇങ്ങിനെ ൧൮ സംഘം.) കാരോത്തന്നെ കാരോത നാട്ടിൽ വാഴ്ച ചെയ്ത ചേരമാൻ പെരുമാൾ എന്ന രാജാവു.

പെരുമാൾ രാജ്യം അംശിച്ചു കൊടുത്തു കഴിഞ്ഞു എന്നും മക്കത്തു അള്ളാവിന്നു പുറപ്പാടായെന്നും കേട്ട പൂന്തുറക്കോനും (ഇരിവർ ഏറാടിമാരും) [മാനിച്ചൻ കൃഷ്ണരായരോടു പട ഏറ്റു മരിച്ചു എന്നു കേട്ടിരിക്കുന്നു.] മങ്ങാട്ടുണ്ണിക്കുമാരമേനോനും (തൃക്കാരിയൂർ ചിത്രകൂടത്തിൽ) ചെന്നു പെരുമാളെ കാണുമ്പോഴെക്കു, രാജ്യം വേണ്ടപ്പെട്ട ജനങ്ങൾക്കു പകുത്തുകൊടുത്തുപോയല്ലോ, ഇനി എന്തു വേണ്ടു എന്നു വിചാരിച്ചു. "ഇനി കോഴിക്കൂവുന്ന ദേശവും ചുള്ളിക്കാടും ഉണ്ടു. അതു നിങ്ങൾക്കു തരാം. (നിങ്ങൾ കരഞ്ഞു ഒന്നു മുമ്പെ വന്നില്ലല്ലോ)" എന്നു പെരുമാൾ അരുളിച്ചെയ്താറെ, അതു മതി എന്നു നിശ്ചയിച്ചതിന്റെ ശേഷം ചേരമാൻപെരുമാൾ (വള്ളുവക്കോനാതിരിയെക്കൂട നിൎത്തി പൊൻശംഖിൽ വെള്ളം പകൎന്നു ശേഷിപ്പുണ്ടായിരുന്ന കോഴിക്കോടും ചുള്ളിക്കാടും ആനകോലാൽ മുക്കോൽവഴിയും (കാതിയാർ മുതലായ ജോനകരെയും മക്കത്തേ കപ്പൽ ഓടിപ്പാനും മാമാങ്ങവേല പാലിപ്പാനും) വാളും വാളിൻ (മുന) മേൽ

നീരും പകൎന്നു കൊടുത്തു “നിങ്ങൾ ചത്തും കൊന്നും അടക്കിക്കൊൾക” എന്നാജ്ഞയും “ഈ മനനാട്ടിൽ മുഴുവനും ജ്ഞാനിയായിട്ടു മേൽകോയ്മസ്ഥാനം നടത്തിക്കൊൾക” എന്നനുജ്ഞയും കൊടുത്തശേഷം, കൈനീരു വാങ്ങി പൂന്തുറക്കോനാതിരി രാജാവു വഴിഞ്ഞ നീർ മുമ്പിനാൽ കുടിച്ചുകൊണ്ടാൻ തൊടുവിക്കളത്തു ഉണ്ണിക്കോരനമ്പിയാർ. അനന്തരം പെരുമാൾ തിരുനാവായിൽ മങ്ങാട്ടാരിച്ചമേനോൻ എന്നും കന്നലക്കോനാതിരിക്കു ഇളന്നൂറ് നമ്പിയാതിരി തിരുമുല്പാടെന്നും അരുളിച്ചെയ്തു. അന്നു പരമധാനിയും[1] പള്ളിമാറാടിയും, രാജകൊററക്കുട പിടിപ്പിക്ക, വെള്ളിക്കോലും വിളിപ്പിക്ക, ആലവട്ടം, വെഞ്ചാമരം വീശിക്ക, കള്ളരെയും ദുഷ്ടരെയും ശിക്ഷിക്ക, പശുവെയും ബ്രാഹ്മണരെയും ആനന്ദിപ്പിക്ക, പെണ്ണും പിള്ളയും രക്ഷിക്ക, നാട്ടുകരവും, ചുങ്കത്തുചാരവും, കത്തുവിളക്കു, പന്തക്കിഴയും, മുത്തുക്കുടയും, പച്ചത്തഴയും, അന്തോപരക്കൊടി, നടവെടി ഇങ്ങിനെ ഉള്ള രാജഭോഗങ്ങളും കൊടുത്തു, “അറയും തുറയും[2] ആനവും കഴവും തീൎത്തു തളിയും സങ്കേതവും രക്ഷിച്ചു രാജ്യാലങ്കാരത്തോടും കൂടി ഏകച്ഛത്രാധിപതിയായി ആഴി ചൂഴും ഊഴിയിങ്കൽ കുമാരിഗോകൎണ്ണംപൎയ്യന്തം അടക്കിവാണു കൊൾക” എന്നരുളിച്ചെയ്തു. നരപതിയംശത്തോടു കൂടി നൂറെട്ടു പട്ടംകെട്ടി വാഴുവാനും കപ്പൂണ്ണും മാനിച്ചുന്ന വാളും വിക്രമനു നീരും കൊടുത്തു. അതു കണ്ടപ്പോൾ വള്ളുവക്കോനാതിരി ചേരമാൻപെരുമാളോടുണൎത്തിച്ചു “വെട്ടി ജയിച്ചു കൊൾ

1) — വതനി. 2) അളയും.

ക എന്നിട്ടല്ലൊ വാൾ കൊടുത്തതു. ഇനി എനി ക്കൊരു രക്ഷ കല്പിക്കേണം" എന്നാറെ പെരുമാൾ അരുളിച്ചെയ്തു "തടുത്തുനിന്നു കൊൾക" എന്നു കല്പിച്ചു വള്ളുവക്കോനാതിരിക്കു പരിശയും കൊടുത്തു. (പരിശയും മൂന്നു വെട്ടും കൊടുത്തു) ജയിപ്പാനായിട്ടു വാളും, തടുത്തു രക്ഷിപ്പാനായി പരിശയും കൊടുത്തു പോക കൊണ്ടു എന്നും വള്ളുവക്കോനാതിരിയോടു പട കൂടിക്കൂടാ. വേണാടടികളും കോലത്തിരിയും ഇവർ കഴികെ ഉള്ള രാജാക്കന്മാരോടു എതൃത്തുപെട്ടു കൊൾക എന്നും അരുളിച്ചെയ്തു (നെടിയിരിപ്പു) നെടിയിരിപ്പിൽ സ്വരൂപം എന്നും കല്പിക്കയും ചെയ്തു. (ഇങ്ങിനെ ൧൮ നാട്ടിലും ൧൮ രാജാക്കന്മാരെ വാഴിച്ചതിന്റെ ശേഷം: നമ്പി, നമ്പിടി, നമ്പൂരി, നമ്പിയാതിരി എന്നിങ്ങിനെ ഉള്ളവൎക്കൊരൊ ദേശം കൊടുത്തു. അവർ ഓരോ സ്വരൂപത്തിങ്കൽനിന്നു മാടമ്പിയായി കല്പിച്ചു. വെള്ളാളൎക്കും പല നാട്ടിലും ഇടവാഴ്ച സ്ഥാനവും വാഴ്ചം (വാഴുന്നോർ), കൎത്താ, കയ്മളികൾ, നായർ, മേനോൻ, പിള്ള, പണിക്കർ എന്നിങ്ങനെ ഉള്ള പേരുകളും കല്പിച്ചു. ൧൮ നാട്ടിലും കല്പിച്ച നീതിക്കും നിലെക്കും വാട്ടം വരാതെ നടത്തേണം എന്നും മൎയ്യാദയും ആചാരവും പട്ടോലപ്പെടുക്കേണം എന്നും ൨൪ ആളോടു കല്പിച്ചു. ൧. വേണാട്ടുസ്വരൂപത്തിങ്കൽ കല്ക്കുളത്തു രാമനപ്പുതിയ കോവില്ക്കൽ പണ്ടാരപ്പിള്ള, ൨. പെരിമ്പടപ്പിൽ വലിയത്തു മേനോൻ, ൩. എറനാട്ടുനെടിയിരിപ്പിൽ മങ്ങാട്ടരിച്ചമേനോൻ, ൪. കോലത്തിരി സ്വരൂപത്തിൽ പുതുശ്ശേരി നമ്പിയാർ, നാട്ടധികാരി

കണക്കപ്പിള്ള. മണ്ടാട്ടച്ചന്ന പ്രവൃത്തം കൂട കല്പിക്കകൊണ്ടു ശേഷം ൩ ആളും മേനോനായി വാഴ്ക ചെയ്യേണം. കൎക്കടവ്യാഴം മകരമാസത്തിൽ വരുന്ന സൽപ്പൂയത്തിന്നാൾ തിരുനാവായി മണല്പുറത്തു ഈ നാലു പട്ടോലക്കാരരും ഒരു നിലയിൽ കൂടി ഇരുന്നു, ൧൨ പട്ടോലയും നിവിൎത്തു, കുമാരിഗോകൎണ്ണത്തിന്നകത്തു അഴിയുന്ന മൎയ്യാദയും അടക്കം ആചാരവും മേല്പെട്ടുത്തു, ബ്രാഹ്മണരെയും മാടമ്പികളെയും പ്രജകളെയും പ്രഭുക്കന്മാരെയും ബോധിപ്പിച്ചു, വള്ളുവക്കോനിൽ തൃക്കൈക്കുടെക്ക വേലയായി ൧൮ നാട്ടിലെ പ്രജകൾക്ക കൈക്കയും അലങ്കാരമായ ഒരു മഹാമഹവേല നടത്തേണം എന്നു കല്പിച്ചു.) [പതിനേഴ നാട്ടിലുള്ള മാടമ്പികളും നാടടക്കി വളൎത്തുകോട്ടയിൽ പുരുഷാന്തരത്തിങ്കൽ രാജ്യാഭിഷേകത്തിന്നു കെട്ടും കിഴിയും ഒപ്പിച്ചേച്ചു എന്നും, കോലത്തിരി വടക്കെ പെരുമാളുടെ തൃക്കാലു കണ്ടു വാഴ്ക ചെയ്തു എന്നും അരുളിച്ചെയ്തു.]

ഇങ്ങിനെ എല്ലാം കല്പിച്ചു (തിരുനാവായി മണല്പുറത്തുനിന്നു തിരുവഞ്ചിക്കുളത്തിന്നു വേദക്കാരരെ കപ്പലിൽനിന്നു കരെക്കെത്തിച്ചു) അസ്തുവിന്നു എഴുന്നെള്ളുവാൻ കൊടുങ്ങല്ലൂർ കോയിൽ എഴുന്നെള്ളുകയും ചെയ്തു. (വേദക്കാരരുമായി ഒരുത്തരം കപ്പലിൽ കരേറി ചേരമാൻപെരുമാൾ മക്കത്തിന്നു എഴുന്നെള്ളുകയും ചെയ്തു. ചേരമാൻ ദേശപ്രാപ്യഃ എന്ന കലി, ക്രിസ്താബ്ദം ൩൫൫.)

[മാപ്പിള്ളമാർ പറയുന്ന പഴമ കേട്ടാലും: ചേരമാൻപെരുമാൾ കൊടുങ്ങല്ലൂർ തുറമുഖത്തുനിന്നു കപ്പലിൽ ഗൂഢമായി കയറി, കൊയിലാണ്ടികൊല്ല

ത്തിന്റെ തുക്കിൽ ഒരു ദിവസം പാൎത്തു, പിറ്റാംദിവസം ധൎമ്മപട്ടണത്ത് എത്തി, ൩ ദിവസം പാൎത്തു ധൎമ്മപട്ടണത്തു കോവിലകം രക്ഷിപ്പാൻ താമൂതിരിയെ ഏല്പിച്ചു; കപ്പലിൽ കയറി പോയതിന്റെ ശേഷം കൊടുങ്ങല്ലൂർനിന്നു കപ്പലുകളും മററും പോയി ചെരമാൻ കയറിയ കപ്പലുകളുമായി വളരെ യുദ്ധമുണ്ടായി പിടികൂടാതെ സെഹർമുകല്ലു എന്ന വന്തരിൽ ചെന്നിറങ്ങുകയും ചെയ്തു. അപ്പോൾ മക്കമത്നെവി ജിദ്ധ എന്ന നാട്ടിൽ പാൎത്തുവന്നു. അവിടെ ചെന്നു തങ്ങളിൽ കണ്ടു മാൎഗ്ഗം വിശ്വസിച്ചു, താജുദ്ദീൻ എന്ന പേരുമായി, മാലികംഹബിബെദീനാറെന്ന അറവിൽ രാജാവിന്റെ പെങ്ങളായ റജിയത്ത എന്നവളെ കെട്ടി. ൫ വൎഷം പാൎത്തതിന്റെ ശേഷം മേൽപറഞ്ഞ രാജാവും മകൾ പതിനഞ്ചും പെരമാളും കൂടി സെഹർമുകല്ലു എന്ന നാട്ടിൽ വന്നു വിശാലമായ വീടും പള്ളിയും ഉണ്ടാക്കി. സുഖേനപാൎത്തുവരുമ്പോൾ മലയാളത്തിൽ വന്നു ദീൻ നടത്തേണ്ടതിന്നു യാത്രഭാവിച്ചു ഒരുങ്ങി ഇരിക്കുമ്പോൾ ശീതപ്പനി പിടിച്ചു വലഞ്ഞതിന്റെ അനന്തരം മലയാളത്തിലെ രാജാക്കന്മാൎക്ക കത്തുകളോടും കൂടി പറഞ്ഞു രാജാവു പുത്രരോടും കൂട പുറപ്പെടീച്ചതിന്റെ ശേഷം താജുദ്ദീൻ കഴിഞ്ഞു താനുണ്ടാക്കിയ പള്ളിയിൽ തന്നെ മറചെയ്യുകയും ചെയ്തു. ആ രാജാവു പെരമാളുടെ മുദ്രയും എഴുത്തുകളും എടുത്തു ഭാൎയ്യാപുത്രാദികളോടും കൂടി ൨ കപ്പലിലായി കയറി ഓടിയപ്പോൾ ഒരു കപ്പൽ മധുരയുടെ തുക്കിലെത്തി നാലാം മകനായ തകയുദ്ദീനും മററും ഇറങ്ങി പള്ളി

യും മറ്റും എടുത്തു പാൎക്കയും ചെയ്തു. മറെറ കപ്പൽ കൊടുങ്ങല്ലൂരിൽ എത്തി രാജസമ്മതത്താലെ അവിടെ ഒരു പള്ളി ഉണ്ടാക്കിച്ചു മുഹമ്മത് കാദിയായ്പാൎത്തു. ൯ ആമത് കൊയിലാണ്ടിക്ക് സമീപം കൊല്ലത്തുപള്ളി: അസൻകാദി, ൧൦. മാടായിപ്പള്ളി: അബ്ദുറഹമാൻ കാദി, ൧൧. വാകനൂർപള്ളി എബ്രാഹീംകാദി, ൧൨. മൈകുളത്ത് പള്ളി: മൂസ്സകാദി, ൧൩. കാഞ്ഞരോട്ട്: മാലിക്കകാദി, ൧൪. ശിരൂപട്ടണത്തു പള്ളി: ശിഹാബുദ്ദീൻകാദി, ൧൫. ധൎമ്മപട്ടണത്തുപള്ളി: ഉസൈൻകാദി, ൧൬. പന്തലായനിയിൽ പള്ളി: സൈദുദ്ദീൻകാദി, ൧൭. ചാലിയത്തു: സൈനുദ്ദീൻകാദി. ഇങ്ങിനെ അറാവിൽനിന്നു കൊണ്ടുവന്ന കരിങ്കല്ലു കാരോന്നിട്ടു ൧൭ പള്ളികളെ എടുത്തു, രാജാവും മറ്റും വന്നു മലയാളത്തിൽ എല്ലാടവും ദീൻ നടത്തിച്ചു സുഖമായിരിക്കുമ്പോൾ ദീനം പിടിച്ചു കഴിഞ്ഞു കൊടുങ്ങല്ലൂർപള്ളിയിൽ തന്നെ മറചെയ്കയും ചെയ്തു. പൊതുമാളമായി കാണുമ്പോൾ നോക്കുക ഒരു വാക്യസ്ഥാകുന്നു.]

## ൯. തമ്പുരാക്കന്മാരുടെ കാലം.

### ൧. താമൂതിരി പോലനാടടക്കിയതു.

മലയാളഭൂപതിമാരിൽ വിശേഷം പ്രതി കുന്നലക്കോനാതിരിരാജാവു കുന്നിന്നും ആഴിക്കും അധിപതി എന്നു മലവഴിയും കടൽവഴിയും വരുന്ന ശത്രുക്കളെ നിൎത്തുകകൊണ്ടത്രെ പറയുന്നതു. കുന്നലക്കോനാതിരി പോലനാട്ടുലോകരെയും തനിക്കാക്കികൊ

ല്ലാൻ എന്തു കരുപായം എന്നു നിരൂപിച്ചു പന്നിയ ങ്കരാലത്തിൽ മാടത്തിൽ ഇരുന്നു ചരാവക്കൂറ്റിലും പുത്തുക്കോട്ടക്കൂറ്റിലും ഉള്ള ഇടപ്രഭുക്കന്മാരെ എഴുതി അയച്ചു വരുത്തി. "നിങ്ങൾ ഞങ്ങൾക്കു ബന്ധുവായിരിക്കേണം"[1] എന്നാൽ അങ്ങിനെ തന്നെ എന്നു കൈ പിടിച്ചു സമയം ചെയ്തു. ചരാവക്കൂറ്റിൽ മല്ലട്ട ഒട്ടുമുടയകോവിൽ പാട്ടിന്ന[2] ഝല്ലനാട്ട് നമ്പിടിക്ക് ൩൦൦൦[3] നായർ, മങ്ങാട്ട് നമ്പിടിക്ക് ൧൦൦൦ നായർ, മുക്കടക്കാട്ട് ന. താവഴിയിലും കൂടി ൩൦൦ നായർ[4], പെരിയാണ്ടമുക്കിൽ കിഴക്കെ നമ്പിടിക്ക ൧൦൦൦ നായർ. ഇതു കക്ഷ്യം കൂടക്കടവിന്ന പടിഞ്ഞാറെ ചരാവക്കൂറായിട്ടുള്ളതു. ഇനി പുത്തുക്കോട്ടക്കൂറ്റിൽ കാരണപ്പെട്ട തിരുമലശ്ശേരി നമ്പൂതിരിപ്പാട്ടിന്ന ൨൦൦൦ നായർ, മാണിയൂർ നമ്പിടിക്ക ൧൦൦, കോഴിക്കൊല്ലി[5] നായക്ക ൨൦൦, പെരിയാണ്ടമുക്കിൽ പടിഞ്ഞാറെ നമ്പിടിക്ക് ൩൦൦, കൊട്ടുമ്മൽ പടനായകൻ ൨൦൦, ഇരിക്കാലിക്കൽ അധികാരൻ ൨൦൦. ഇതൊക്കെയും കൂടക്കടവിന്ന പടിഞ്ഞാറെ പുത്തുക്കോട്ടക്കൂറ്റിലുള്ളതു. നെടുങ്ങനാട്ടുമീത്തൽ തെക്കംകൂറ്റിൽ കർത്താവു ൧൦൦ നായർ, കാരക്കാട്ടുമൂത്തനായർ ൧൦൦൦, വീട്ടിയക്കാട്ടുപടനായർ ൨൦൦, വീടിക്കാട്ടു[6] തെക്ക് നായർ ൧൦൦; ഇതു തെക്കംകൂറു. കൂടക്കടവിന്ന കിഴക്കെ നെടുങ്ങനാട്ടിന്ന മീത്തൽ വടക്കൻ കൂറ്റിൽ കർത്താവു ൧൦൦, കരിമ്പുഴ ഇളമ്പിലാശ്ശേരി നായർ ൨൦൦, കണ്ണന്നൂർ പടനായർ ൩൦൦, നെടുങ്ങനാട്ടുപടനായർ ൨൦൦,

---

1) തുണയായി നില്ക്കയും വേണം. 2) 5000 നായക്കളുള്ള.
3) 4000 — 1000. 4) 5000. 5) — ള്ളി. 6) വീട്ടിൽക്കാട്ട്.

തെക്കങ്കൂറ്റിൽ വടകന്നായർ ൧൦൦, കുറിയലാട്ടുനായർ ൧൦൦, ചേരങ്ങാട്ടു കളപ്പുള്ളിനായർ ൧൦൦, മുളത്ത പടനായർ ൧൦൦, മങ്കര ൩൦൦, വെണ്മണ്ണൂർ വെള്ളോട്ടഅധികാരൻ ൫൦൦, കഴൽകുന്നത്തു പുളിയക്കോട്ടു മൂത്തനായർ ൩൦൦, കൊങ്ങശ്ശേരി നായർ ൫൦൦, ആലിപ്പറമ്പിൽ മേനോൻ ൫൦൦, മേലേതലപ്പാഴ്കം കേളനെല്ലൂർതലപ്പാഴ്കം കൂടി ൩൦൦, അതും കൂടി കതിരപ്പട്ടത്തുനായർ ൩൦൦൦, വെങ്ങനാട്ടുനമ്പിടി ൫൦൦൦, മാപ്പൂറി രാമൻഉള്ളാടർ ൫൦൦൦, വടകരെ കൂറ്റിൽ പിലാശ്ശേരിനായർ ൩൦. ഇങ്ങിനെ ഉള്ള ഇടപ്രഭുക്കന്മാരും മാടമ്പികളും ചുതകാരരും അന്നു കൂടി പത്തുവക്കൂറായുള്ളവർ താമൂതിരിത്തൃക്കൈക്കടക്കീഴ് വേലെയാകി, പുതുക്കോട്ടക്കൂറ്റിൽ ഉള്ളവർ (ഏറനാട്ടു) ഇളങ്കൂറു നമ്പിയാതിരി തിരുമുല്പാട്ടിലെ തൃക്കൈക്കടക്കീഴ് വേലയാകി, ചുതംചാരവും അട്ടിപ്പേറും ചെയ്തു. പന്നിയങ്കര ഇടങ്ങഴി നാലുപന്തീരാണ്ടു കാലം പൊറളാതിരി രാജാവോടു കന്നലക്കോനാതിരി പട കൂട്ടുകയല്ലോ ചെയ്തതു. – പോലനാട്ടു മുക്കാതം വഴി നാട്ടു ൧൦ തറയും ൫൦൦൦൦ നായരും അതിൽ ൧ കൂട്ടവും ൧൦ തറവാട്ടുകാരും ൩ അകമ്പടിജനവും (രാമമ്പൊറ മഠം, ഒരു കുളിച്ചേകം, ഒരു ചെമ്പിലെ ചോറു, ഒരു കടക്കീഴിൽ വേല); ഇങ്ങിനെ അത്രെ പൊറളാതിരിരാജാവിന്നാകുന്നതു.

അവരോടു കന്നലക്കോനാതിരി പടവെട്ടി ആവതില്ലാഞ്ഞു ഒഴിച്ചുപോയതിന്റെ ശേഷം —[ശ്രീപോർക്കൊല്ലിക്കു എഴുന്നെള്ളി, ൧൧ മാസം ഭഗവതിയെ സേവിച്ചു പ്രത്യക്ഷമായാരെ: ഞാൻ ചൊല്ലുന്ന

ദിക്ക ഒക്കെ ജയിപ്പാന്തക്കവണ്ണം നിന്തിരുവടി കൂടി എന്റെ രാജ്യത്തെക്ക എഴുന്നെള്ളുകയും വേണം എന്നുണൎത്തിച്ചാറെ: അപ്രകാരം തന്നെ എന്ന വരവും കൊടുത്തു, വാതിലിന്മേൽ മറഞ്ഞിരുന്നതു കണ്ടിട്ടു ഭഗവതിയുടെ നിത്യസാന്നിദ്ധ്യം വാതിലിന്മേൽ തന്നെ ഉണ്ട് എന്ന നിശ്ചയിച്ചു വാതിൽ കൂടെ കൊണ്ടുപോരികയും ചെയ്തു. ഇങ്ങു വന്ന മാനവിക്രമനും വെട്ടുടയ കോവിലും കൂട വിചാരിച്ചിട്ടു അകമ്പടിജനം പതിനായിരത്തെയും സ്വാധീനമാക്കേണം എന്ന കല്പിച്ചു, ഉണ്ണിക്കൊമരമേനവനെയും പാറച്ചങ്കരനമ്പിയെയും അകമ്പടിജനാദ്യമായി കണ്ടു പറവാന്തക്കവണ്ണം പറഞ്ഞയച്ചാറെ, അവർ ഇരുവരും കൂടി ചെന്ന പ്രധാനന്മാരുമായി കണ്ടു പറഞ്ഞു, ഗണപതിയുടെ നിത്യസാന്നിദ്ധ്യമുള്ള പോരമ്പിലാക്കൽ എന്ന കുറിച്ചു അയക്കുകയും ചെയ്തു. ഉച്ചതിരിഞ്ഞിട്ടു മാനവിക്രമനും ബ്രാഹ്മണരും പോരൻപിലാക്കലേക്ക ചെന്നപ്പോൾ അകമ്പടിജനത്തിൽ പ്രധാനമായിരിക്കുന്നവരെ കണ്ടു സന്തോഷിച്ചു, അന്യോന്യം കീഴിൽ കഴിഞ്ഞ വൃത്താന്തങ്ങൾ എപ്പേൎപ്പെട്ടതും പറഞ്ഞു, പൊറളാതിരിയെ ഒഴിപ്പിപ്പാൻ പ്രയത്നം ചെയ്യുന്നതിന്ന ഞങ്ങൾ വിപരീതമായിരിക്ക ഇല്ല എന്നും പറഞ്ഞാറെ; നമ്മുടെ സ്ഥാനവും നിങ്ങടെ സ്ഥാനവും ഒരുപോലെ ആക്കി വെച്ചുകൊള്ളുന്നുണ്ടു എന്ന സമയം ചെയ്തു. പിന്നെ പൊറളാതിരിക്ക് ഇഷ്ടനായി കാൎയ്യക്കാരനായിരിക്കുന്ന മേനോക്കിയെ കൂട്ടികൊണ്ടു വിചാരിച്ചു യുദ്ധം ചെയ്യാതെ പൊറളാതിരിയെ പിഴുക്കി അന്നാടു കടത്തിയാക്കി പോലനാടു

സ്വാധീനമാക്കി തന്നാൽ ഞങ്ങൾക്ക ഈ രാജ്യം ഉള്ളെന്നും ഏറക്കുറവില്ലാതെ സ്ഥാനങ്ങളും കൂട്ടിത്തന്നതിന്നു സമയം ചെയ്യാൽ കഴിപ്പിക്കേണ്ടുന്ന പ്രകാരവും പറഞ്ഞാറെ, മേനോക്കിയോട ഇളമയാക്കിയേക്കെന്നുണ്ടു (൨ കൂറാമേറനാട് വാഴ്ചയായി പാതി കോയ്മസ്ഥാനവും നാട്ടും ലോകരെയും തന്നേക്കെന്നുണ്ടു) എന്നു സമയം ചെയ്തു]—നാലർ കാൎയ്യക്കാർ (൧. അച്ചനും, ൨. ഇളയതും, ൩. പണിക്കരും, ൪. പാറനമ്പിയും) കൂടി നിരൂപിച്ചു (നായികിയായിരിക്കുന്ന ചാലപ്പുറത്തമ്മ) നാലകത്തുട്ടമ്മയെ കണ്ടു, (ഇങ്ങു ബന്ധുവായി നിന്നുകൊണ്ടു) കോട്ട പിടിപ്പാന്തക്കവണ്ണം ഉപായം ഉണ്ടാക്കി (ഉപദേശം) തരേണം എന്നാൽ ൧൦ ആനയും ൧൦൦൦൦ പണവും തന്നേക്കെന്നുണ്ടു; (അതു തന്നേ അല്ല കോട്ടവാതിൽ തുറന്നു തന്നു എന്നു വരികിൽ ൧൦ വീട്ടിൽ അമ്മസ്ഥാനവും തന്നു നാലാം കൂറാക്കി വാഴിച്ചേക്കെന്നതുമുണ്ടു) എന്നു സമയം ചെയ്തു സമ്മതിച്ചു ചെന്നതിന്റെ ശേഷം, (പോറളാതിരി ജ്യേഷ്ഠനെ കാണ്മാൻ അനന്തരവരായിട്ടുള്ള തമ്പുരാക്കന്മാരെയും തമ്പുരാട്ടിമാരെയും കോലത്തുനാട്ടിലേക്ക എഴുന്നെള്ളിച്ചു താൻ പോലൂരെ കോട്ടയിൽ ഇരിപ്പുതും ചെയ്തു. അപ്രകാരം കോഴിക്കോട്ടേക്ക എഴുതി അയച്ചാറെ മാനവിക്രമന്മാരും മറ്റും എല്ലാവരും ശ്രമിച്ചു പുലർകാലേ) പോറളാതിരി ഉലച്ചെണ്ണ ചാൎത്തി മറക്കളങ്ങരെക്ക എഴുന്നെള്ളിയ നേരം കോട്ടവാതിൽ തുറന്നു കൊടുത്തു. (വെടിയിടിപ്പു) കോട്ടെക്കകത്തു കടന്നിരുന്നു മൂന്നു (കുറി) വെടിയും ഒഴിപ്പിച്ചു. വെടി കേട്ടാറെ

"ചതിച്ചിതോ" എന്നൊന്ന പൊറളാതിരിരാജാവരു
ളിച്ചെയ്തു, നീരാട്ടുകളി കഴിയാതെ കണ്ടു കോലടി[1]
കോവിലേക്ക എഴുന്നെള്ളുകയും ചെയ്തു. അവിടുന്ന
നീരാട്ടുകളി കഴിഞ്ഞു കായക്കഞ്ഞി അമറേത്തും[2]
കഴിഞ്ഞു കീഴല്ലൂരും കറമ്പട്ടരും ഉള്ള ലോകരെ വരു
ത്തി അരുളിച്ചെയ്തു: "പോല്ലൂരും ചെറുപറവയും[3]
ആൺ പൊറാതെ[4] ഇരിക്കട്ടെ ആൺ പിറന്ന എങ്കി
ലും ഉചിതം നടത്താതെ ഇരിക്കട്ടെ. നമ്മുടെ നാ
ട്ടിൽ പൂരമേപ്പൂരവും വിരിയൻ വെളവും വീരാളിപ്പട്ടുട
കയും പോരുത്തു[5] ഉഴകയും[6] അരുതു. നിങ്ങൾ എ
ന്നിക്ക തുണയായി നില്ക്കയും വേണം[7] നാട്ടിൽ ശിക്ഷാ
രക്ഷെക്ക[8] ഏറക്കുറവു കൂടാതെ[9] ഇരിക്ക എന്നാൽ
നിങ്ങൾക്ക ഒരു താഴ്ചയും വീഴ്ചയും വരാതെ കണ്ണിന്നും
കൈക്കും മുമ്പു[10] ഇരിക്കട്ടെ" എന്ന പൊറളാതിരി
രാജാവു അനുഗ്രഹിച്ചരുളിച്ചെയ്തു. (അങ്ങിനെ ത
ന്നെ ഉണൎത്തിപ്പൂതും ചെയ്തു. അകമ്പടി നടന്ന തു
റശ്ശേരി കടത്തി വിട്ടു വണങ്ങി പോന്ന കീഴല്ലൂർ
നായന്മാർ എന്ന കേട്ടിരിക്കുന്നു.) തുറശ്ശേരി കടന്നെ
ഴുന്നെള്ളുകയും ചെയ്തു. [നീരാട്ടുകളിക്ക എഴുന്നെള്ളു
മ്പോൾ ആയിരം നായർ കോട്ട വളഞ്ഞപ്രകാരം
അറിഞ്ഞിട്ടു വേഗേന കോട്ടെക്കുള്ളിൽ എഴുന്നെള്ളി
മേനോക്കിയെയും ചാലപ്പുറത്തു നായകിയെയും തി
രുമുമ്പിൽ വരുത്തി: നിങ്ങൾ ഇരിവരും മുമ്പിനാൽ

---

1) കോവിലോടി. 2) അമൃതം. 3) പൊറവയും. 4) പിറക്കാതെ
5) ശുദ്ധി. 6) കറക്കയും. 7) തുണയായിരിക്കട്ടെ. 8) രക്ഷാതന്ത്ര
ത്തിന്നു. 9) വന്നുപോകാതെ. 10) മുൻകൈസ്ഥാനവും അവകാശം
നാട്ടിൽ നിങ്ങൾക്കായി.

പറഞ്ഞതു സത്യം തന്നെ എന്നു നമുക്കു വഴിപോ
ലെ ബോധിക്കയും ചെയ്തു. മരിക്കയോ രാജ്യം കഴി
ഞ്ഞു പോകയോ വേണ്ടു എന്നു നിങ്ങൾ വിചാരിച്ചു
പറയേണം എന്നരുളിചെയ്താറെ: യുദ്ധം ചെയ്തു രാ
ജാവു മരിക്കുമ്പോൾ ഞങ്ങൾ കൂട മരിക്കേണ്ടിവരും
എന്നു കല്പിച്ചു, മാനവിക്രമന്മാരോടു യുദ്ധം ചെയ്തു
ജയിപ്പാൻ പണിയാകുന്നതു; അതുകൊണ്ടു രാജ്യം
കഴിഞ്ഞു പോകുന്നതു നല്ലതാകുന്നു എന്നുണർത്തി
ച്ചാറെ: നമ്മുടെ ലോകരെ കൂട്ടി വരുത്തി യുദ്ധം ചെ
യ്യിച്ചു നില്ക്കുകയും വേണം അപ്പോൾ ഞാൻ വേഷം
മാറി പോയ്ക്കൊള്ളുന്നതുമുണ്ടു. അപ്രകാരം ചെയ്തു
പൊറളാതിരി കോടു കഴിഞ്ഞു പോകയും ചെയ്തു.

[പൊറളാതിരി രാജ്യഭ്രഷ്ടനായി യുദ്ധത്തിൽ തോ
റ്റു പുറപ്പെട്ടു ചെന്നു ആ സാത്ര്യചാരികൾ വിശ്വ
സിച്ചിട്ടുള്ള കോലത്തിരിയെ കണ്ടാറെ മുഖ്യസ്ഥാന
ത്തിന്നു മുക്കാതം നാടും ൧൦൦൦ നായരെയും കൊടു
ത്തു നാട്ടടി എന്ന (അടിയോടി) പേർ കൊടുത്തിരു
ത്തുകയും ചെയ്തു. ആ വംശമത്രെ കടുത്തനാട്ടുത
മ്പുരാനാകുന്നതു. കുറുമ്പിയാതിരിരാജാവുടെ സം
വാദത്താൽ കോലത്തിരി കൊടുത്തിരിക്കുന്ന പൊറളാ
തിരി രാജാവിന്നു: കടുത്തനാടു മുക്കാതംവഴി നാ
ടും, പുതിയ കോവിലകത്തു വാഴുന്നോരും, ഇളങ്കൂറും
കുറുപ്പും, തോട്ടത്തിൽനമ്പിയാരും, നാരങ്ങോളിനമ്പി
യാരും, പോർക്കാട്ടുശ്ശേരി നമ്പിയാരും, ചെമ്പറക്കു
റുപ്പും, ൧൦൦൦ നായരും, കാവിൽ ഭഗവതിയും; ഇ
ങ്ങിനെ കവിയടക്കം.]

അങ്ങിനെ അടക്കം ചെയ്തതിന്റെ ശേഷം താ

മൂതിരിപ്പാട്ടിലേ വലിയ തമ്പുരാൻ മേനോക്കി ഏറ
നാട്ടു വാഴ്ചയാക്കി പാതികോയ്മയും ൩൦൦൦ നായരെ
യും കല്പിച്ചു, "പൊറളാതിരിയുടെ കോയ്മ നടത്തി
കൊൾ്കവേണ്ടും" എന്നു പ്രകാരമുറയിൽ കിഴിന്നി
യാരെ[1] കൈപിടിച്ചു: "കള്ളർ പൊള്ളർ, തലകൊല്ലി
ത്തുർ, ചേളന്നൂർ എന്നിങ്ങിനെ ൟ മൂക്കാല്പട്ടം ക്ഷേ
ത്രത്തിങ്കൽ ദേവനെയും ദേവസ്വവും രക്ഷിച്ചു, കിഴി
ന്നിയാക്ക സംബന്ധമുള്ള ഇല്ലങ്ങളും ദാനങ്ങളും പ
രിപാലിച്ചു, ശേഷം ഒന്നിന്നു പാതി കാളും ഇടവാഴ്ച
ക്കുറായി നടത്തി കൊള്ളു" എന്നു കല്പിച്ചു, "ഏറനാ
ട്ടുമേനോനെന്നു" തിരുനാമൊഴിഞ്ഞു മിരിക്കുന്നു. ക
ന്നലക്കോനാതിരിരാജാവു നായകിയാക്ക വാഴ്ചസ്ഥാ
നങ്ങളും "കോഴിക്കോട്ടു തലച്ചെന്നോർ" എന്നു പേ
രും കല്പിച്ചു, വാളും പുടവയും കൊടുക്കയും ചെയ്തു.—
ശേഷം വടക്കെപ്പുറത്തു ലോകർ ഇണക്കം ചെയ്യാ
തെ പോർ തിരിഞ്ഞു നിന്നു: "നാട്ടിൽ ഈ കോയ്മ
നടത്തി എങ്കിൽ നമ്മുടെ പൊന്നാംപിള്ളക്കം അട്ട
ക്കം ആചാരവും നീതിയിൻ നിലയും ഏറക്കുറവു
വന്നുപോം" എന്നു ചൊല്ലിയ നേരം: "നാട്ടിൽ വഴി
പിഴ വന്നു പോകാതെ കോയ്മ നടത്തുവാൻ തളി
യിൽ ദേവൻ എന്നു കല്പിച്ചു, ദേവനെ സമക്ഷത്തി
റക്കി കോവിൽ ഇരുത്തു" തലച്ചെന്നോർ എന്നു ക
ല്പിച്ചു; "നാട്ടിൽ വഴിപിഴക്ക വരും മുതൽ തളിയിൽ
ദേവന്നു നെയ്യമൃതം മുട്ടാതെ കഴിച്ചു കൊള്ളു" എന്നു
കല്പിച്ചു ലോകരെയും ബോധിപ്പിച്ചു, കാരണരെ ക
ല്പിക്കയും ചെയ്തു. ശേഷം ൧൦൦൦൦വും താനാവും ,ത

1) കിഴന്നിക്കമേനോക്കിയെ?

മ്മിൽ വഴക്കം ചെയ്തു. അവൎക്ക കാരോരൊ സ്ഥാനവും മേനിയും അവകാശവും കല്പിച്ചു, തന്റെ ചേകവരാക്കി ചേകവും കല്പിച്ചു, അച്ഛനും ഇളയതിന്റെയും കടക്കീഴ വേലയാക്കി, പോരൻപിലാക്കീഴ് യോഗം ഒരുമിച്ചു കൂട്ടം ഇരുത്തി, അച്ഛനും ഇളയതും നിഴൽതലൈക്കൽ ചെന്നു നിഴൽഭണ്ഡാരവും വെച്ചു, തിരുവളയനാട്ടുഭഗവതിയെ നിഴൽ പരദേവതയാക്കി, രാജാവിന്റെയും ലോകരുടെയും സ്ഥാനവും മേനിയും പറഞ്ഞു, കോട്ടനായന്മാരെ വരുത്തി, കൂട്ടവും കൊട്ടി കുറിച്ചു, പാറനമ്പിയെ കൊണ്ടു പള്ളിപ്പലക വെപ്പിച്ചു, ലോകൎക്ക ശിലാവിന്നും നാളും കോളും കൊട്ടപ്പാന്തക്കൊള്ളും കല്പിച്ചു, മേല്പൂൎവ്വാദയും കീഴ്പൂൎവ്വാദയും അറിവാൻ മണ്ടാട്ടച്ചൻ പട്ടോലയാക്കി എഴുതി വെച്ചു, ലോകൎക്ക പഴയിട പറവാനും എഴുതി വെച്ചു. അങ്ങിനെ ലോകരും വാഴ്ചയും കൂടി ചേൎന്ന ൧൦൦൦൦൦വും ൩൦൦൦൦വും ൩൦൦൦൦വും അകത്തുട്ടപരിഷയും പൊയനാട്ടികരലോകരും കൂടി നാട്ടു പരിപാലിച്ചിരിക്കും കാലം ഇടവാഴ്ചയും നാട്ടുവാഴ്ചയും തമ്മിൽ ഇടഞ്ഞു. ഇടവാഴ്ചക്കൂറ്റിൽ പക്ഷം തിരിഞ്ഞ വടക്കംപുറത്തെ ലോകരും നാട്ടുവാഴ്ചക്കൂറ്റിലേ പക്ഷം തിരിഞ്ഞ കിഴക്ക പുറത്തെലോകരും തമ്മിൽ വെട്ടികൊല്ലിപ്പാന്തക്കൊള്ളും കച്ചിലയും കെട്ടി, ചന്ദനവും തേച്ചു, ആയുധം ധരിച്ചു. വടക്കമ്പുറത്തു ലോകർ താമൂരി കോയിലകത്തു കടന്നു മരിപ്പാൻ വരുമ്പോൾ കിഴക്കമ്പുറത്ത് ലോകരും ആയുധം ധരിച്ചു, കോയിലകത്തിൻ പടിക്കലും പാൎത്തു. അതുകൊണ്ടു മണ്ടാട്ടച്ചൻ "ഇവർ തമ്മിൽ വെട്ടിമരിച്ചു

സ്വരൂപവും മുടിയും" എന്നു കണ്ടു അവരുടെ മുമ്പിൽ ചെന്നു കാൎയ്യബോധം വരുത്തി, ഇടൎച്ചയും തെളിയിച്ചു, ലോകർ തമ്മിൽ കൈപിടിപ്പിച്ചു: "തൊഴുതു വാങ്ങിപ്പോയി കൊൾവിൻ എന്നാൽ നിങ്ങൾക്കു എന്നേക്കും കൂലിച്ചേകമൎയ്യാദയായി നില്ക്കും" എന്നു മങ്ങാട്ടച്ചൻ പറഞ്ഞു, രാജാവിൻ തിരുമുമ്പിൽ നിന്നു ലോകരെക്കൊണ്ടു അവ്വണ്ണം വേലയും ചെയ്യിപ്പിച്ചു. പിന്നെ ലോകരുമായിട്ടു പല നിലത്തും കളിയും കാലേരിപ്പാച്ചിൽ ഇങ്ങിനെയും നടത്തി തുടങ്ങി. ശേഷം ആയമ്പാടി കോവിലകത്തു തമ്പുരാട്ടിയായിരിക്കുന്ന അമ്മയെ വാഴ്ച കഴിച്ചു, ൧ കൂറു വാഴ്ചയും ൧ കോവിലകവും ചമെച്ചു, പരദേവതമാരെയും കുടിവെച്ചു. അവ്വണ്ണം തന്നെ ഇടവാഴ്ചക്കൂററിലേക്കു "൧ കൂറു വാഴ്ചയായി നടത്തി കൊള്ളു" എന്നു വാളും പുടവയും കൊടുത്തു, "തണ്ടും പള്ളിച്ചാനെയും പൊണ്ടികളെയും മുന്നിത്തളിയും ചിതറവിളിയും അകമ്പടിസ്ഥാനവും ചെയ്തു കൊള്ളു" എന്നു കല്പിച്ചു കൊടുത്തിരിക്കുന്നു കുന്നിന്ന കോനാതിരി.

---

### ൨. കോഴിക്കോട്ടു് നഗരം കെട്ടിയതു.

അതിന്റെ ശേഷം കോഴിക്കോട്ടു് വേളാപുരത്തു കോട്ടയും പണിതീൎത്തു അറയും തുറയും അടക്കി, ആലവട്ടം വെഞ്ചാമരവും വിരിപ്പുത്തും ചെയ്തു. [കിഴക്കേ സമുദ്രതീരത്തിങ്കൽ ഇരുന്നൊരു ചെട്ടി കപ്പൽ കയറി മക്കത്തേക്കു ഓടി കച്ചവടം ചെയ്തു, വളരെ പൊന്നും കൊണ്ടു കപ്പൽ പിടിപ്പിച്ചതല്ലാതെ കയററു

കകൊണ്ടു കപ്പൽ മുങ്ങുമാറായി. കോഴിക്കോട്ട് തു
റെക്ക് നേരെ വന്നതിന്റെ ശേഷം കരെക്കണച്ചു,
ഒരു പെട്ടിയിൽ പൊന്നെടുത്തു കൊണ്ടു താമൂരി
തിരുമുമ്പിൽ തിരുമുല്ക്കാഴ്ച വെച്ചു വൃത്താന്തം ഉണ
ൎത്തിപ്പുതുചെയ്തു. അതു കേട്ടു രാജാവു: നീ തന്നെ
പൊന്നു ഇവിടെ സൂക്ഷിച്ചു കൊൾ്ക എന്നരുളിച്ചെ
യ്തുവാറെ, ആ പെട്ടി താമൂതിരികോയിലകത്തു ഒരു ക
രിങ്കല്ലു പണി ചെയ്തുവാറെ, സമ്മാനങ്ങളും വളരെ
കൊടുത്തു അറയും കൈയേറ്റു, കപ്പൽ പിടിപ്പിച്ചു ക
ണ്ടു നിൎത്തി, ശേഷം പൊന്നുകൾ കയ്യും കൊണ്ടു വ
ന്നു തിരുമുമ്പിൽ വെച്ചു സത്യവും ബോധിപ്പിച്ചു, ന
ല്ലോരു പൊഴുതിൽ ആ ധനം കല്ലറയിൽ വെച്ചട
ച്ചു, യാത്ര ഉണൎത്തിച്ചു കപ്പൽകയറി പോകയും
ചെയ്തു. അങ്ങിനെ കാലം സ്വല്പം ചെന്നവാറെ
അവൻ സൂക്ഷിച്ച ദ്രവ്യം കൊണ്ടുപോവാനായ്ക്കൊ
ണ്ടും വന്നു തിരുമുൽക്കാഴ്ച വെച്ച് അവസ്ഥ ഉണൎത്തി
ച്ച ശേഷം, കല്ലറ തുറന്നു വെച്ച ദ്രവ്യം എടുത്തു തി
രുമുമ്പിൽ കാണെ സത്യം ബോധിപ്പിച്ചു, രണ്ടാകി
പകുത്തു ഒരോടം രാജാവിന്നും ഒരോടം തനിക്കും എ
ന്നു പറഞ്ഞപ്പോൾ: "നിന്റെ ദ്രവ്യം നീ തന്നെ
കൊണ്ടുപോയിക്കൊൾക" എന്നരുളിച്ചെയ്തതു കേ
ട്ടാറെ: "ഇത്ര നേരുള്ള രാജാവും സ്വരൂപവും ഉണ്ടാ
യില" എന്നവൻ ബോധിച്ചു: "ഈ തുറയിൽനിന്നു
കച്ചോടം ചെയ്യാനാക്കൊണ്ടും എനിക്കു ഏകി തരി
കയും വേണം" എന്നു മങ്ങാട്ടച്ചനോടു കേൾപ്പിച്ച
പ്പോൾ അപ്രകാരം ഉണൎത്തിച്ചു തിരുമനസ്സിൽ ബോ
ധിച്ചു: "അങ്ങിനെ തന്നേ" എന്നു രാജാവും അരുളി

ചെയ്തു. പിന്നെ തച്ചന്മാരെ വരുത്തി, കടപ്പുറത്തു
നഗരം കെട്ടുവാൻ കോവിലകത്തുന്നിന്നു കുറി തീൎത്തു,
നൂൽ പിടിച്ചു അളന്നു, സ്ഥാനം നോക്കി കുററി തറ
ച്ചു, നല്ലോരു പൊഴുതിൽ കല്ലിട്ടു കെട്ടി തുൎന്നാട്ടി
തെരു കെട്ടുകയും ചെയ്തു. ചെട്ടി അവിടെ ഇരുന്നു
ദാനധൎമ്മങ്ങളെ ചെയ്തു കൊടുക്കൊഴകവും കച്ചോടങ്ങ
ളും തുടങ്ങി; അംബരേശൻ എന്നാകുന്നു പേർ. അ
വൻ കോവിലകത്തു പണിചെയ്തതു അംബരേശൻ
കെട്ട് എന്നു ഇന്നും പറയുന്നു. നഗരം കെട്ടി തുട
ങ്ങിയ ഇടം ചെട്ടിത്തെരു. പലരും തെരു കെട്ടി
വാണിഭം തുടങ്ങി. തുറമുഖത്തും മക്കത്തു കപ്പൽ
വെപ്പിക്കയും കൊടുക്കൊഴകവും കണക്കെഴുത്തും വര
വും ശീലവും വഴിയും പിഴയും കച്ചോടലാഭങ്ങളും
ഇതുപോലെ മറെറാരുനാട്ടും നഗരവും കോയ്മയും
ലോകത്തില്ല എന്നു പലരും പറയുന്നു. നഗരപ്പ
ണിക്കു ഉരാളികൾ പ്രധാനം. മുമ്പെ തുളുമ്മര
ത്തു ഭഗവാന്റെ കാലികെട്ടി കറന്നു പാലും നെയ്യും
കൊടുത്തു; ഗോപാലന്മാർ എന്നു ന്യായം. കോല
ത്തിരിരാജാവു അവരെ പോഷിക്കകൊണ്ടു അവിടെ
ഇരിക്കുന്നതാണെന്നു, നാട്ടിൽനിന്നു വാങ്ങിപ്പോന്നു, പ
റപ്പു കോയിൽ അകത്തു വന്നു രാജാവെ കണ്ടിരുന്നു,
ദിവസവൃത്തികഴിപ്പാൻ ഓരോ പ്രവൃത്തികൾ തുട
ങ്ങി ഇരിക്കും കാലത്തു കോഴിക്കോട്ടു നഗരപ്പണി തു
ടങ്ങി; അന്നു കടപ്പുറത്തു പുള്ളിക്കാട്ടു വെട്ടി കോരു
വാൻ ഇവരെ വരുത്തി. ഇങ്ങിനെ നീളെ നടന്നു
പണി എടുക്കും കാലത്തു കന്നലക്കോനാതിരിയുടെ
നിയോഗത്താൽ മങ്ങാട്ടച്ചൻ അവരെക്കൊണ്ടു തളി

യിൽ ഊരാളരായിരുന്ന ൩൱ നമ്പിമാരെ വെട്ടിക്കൊല്ലിച്ചു വലിച്ചു നീക്കിക്കളയിച്ചു. അതിന്നു അവരുടെ ജന്മവും തറവാട്ടും തളിയിൽ ഊരായ്മയും അവൎക്ക കൊടുക്കയും ചെയ്തു. രാജാവ് പതിനായിരത്തിൽ കൂലിച്ചേകവും നടത്തി ഇരിക്കുന്നു.]

---

### ൯. വള്ളുവക്കോനാതിരിയെ ജയിച്ചതു.

കോല്ക്കുന്നത്തു ശിവാങ്ങൾ[1] എന്ന സന്ന്യാസിയുടെ അരുളപ്പാടാൽ തളിയിൽ കൎമ്മദാനങ്ങൾ ചെയ്തു. ബ്രാഹ്മണരുടെ അനുഗ്രഹത്തോടും കൂടി തളിയും സങ്കേതവും രക്ഷിച്ചു, മകത്തു കൂപ്പൽ വെപ്പിച്ചു, — തിരുനാവായി മണല്പുറത്തുനിന്നു മഹാമഖവേല രക്ഷിച്ചു നടത്തുവാൻ കല്പിച്ചു (ആറങ്ങോട്ടു സ്വരൂപത്തെ വെട്ടി ജയിച്ചു നേടിയിരിപ്പിൽ സ്വരൂപം അടക്കി നടത്തി) വള്ളുവക്കോനാതിരിരാജാവിനെ നീക്കം ചെയ്തു, നേരും ന്യായവും നടത്തി, ഏറനാടും അടക്കി, ഏവകോട്ടപ്പടിയും അടുപ്പിച്ചു. അങ്ങിനെ ഇരിക്കുന്നു നെടുവിരിപ്പിൽ സ്വരൂപം.

[മസ്കിയത്ത് ദ്വീപിങ്കൽ ഇരുവർ പുത്രന്മാർ ജനിച്ചുണ്ടായി (ഒരു ബാലെക്ക പിറന്നവർ.) ഇടത്തെപ്പോഴ് അവരുടെ ബാവ മൂത്തവനോടു പറഞ്ഞു: “നിങ്ങൾ തമ്മിൽ മത്സരിച്ചു മറ്റെയവൻ നിന്നെ വധിക്കും. എന്റെ ശേഷത്തിങ്കൽ; അതുകൊണ്ടു നിങ്ങൾ ഇരിവരും ഇവിടെ ഇരിക്കേണ്ടാ. നീ വല്ല ദ്വീപാന്തരത്തിങ്കൽ പോയി നിന്റേടം കഴിക്കേ അ

---

1) ശിവയോഗികൾ, ശിവമയൻ.

ത്തു നിണക്ക നല്ലതു. അതിന്നു നിണക്ക പൊറുപ്പാൻ മാത്രം പൊന്നു തരുന്നുണ്ടു" എന്നു പറഞ്ഞു, ഒരു കപ്പലിൽ പിടിപ്പതു ദ്രവ്യം കൊടുത്തു അവനെ അയച്ചു. അവൻ അനേകം രാജ്യങ്ങളിൽ ചെന്നു അവിടവിടേ വാഴും രാജാക്കന്മാരെ കണ്ടു തിരുമുല്കാഴ്ച വെച്ചാൻ. അതോ എന്തെല്ലാം കാഴ്ച വെച്ചു: അച്ചാറു പൂ ചിപ്പെട്ടിയിൽ പൊന്നും വെച്ചടച്ചു അച്ചാറെന്നു പറഞ്ഞു വെക്കും. അതിനെ വെപ്പാൻ കാരണം: അവരവരുടെ നേരും നേരുകേടും തിരിച്ചറിഞ്ഞു വിശ്വസിപ്പാനായിട്ടു (നേരുള്ളിടത്തു തനിക്കിരിപ്പാൻ) അവരവരെ പരീക്ഷിപ്പാൻ തന്നെ ഇങ്ങിനെ വെച്ചു കണ്ടതു. രാജാക്കൾ ആരും അതിന്റെ നേർ പറഞ്ഞില്ല. പിന്നെ പൂന്തുറക്കോനെ കണ്ടു വെച്ചവാറെ പറഞ്ഞു: "ഇതാ ഇതു നിന്നോടു പകർന്നു പോയി; ഇതച്ചാറല്ല സ്വൎണ്ണം (ആകുന്നു)" എന്നു പറഞ്ഞവാറെ "വിശ്വസിപ്പാൻ നന്നു" എന്നവനു ബോധിക്കയും ചെയ്തു. ഇങ്ങിനെ കോഴിക്കോട്ടു കോയ[1] വന്ന പ്രകാരം.—ഒരു നാൾ വില്വമംഗലത്തു ശിവാങ്കൾ[2] വടക്കുനിന്നു രാമേശ്വരത്തിന്നാമാറു എഴുന്നെള്ളുമ്പോൾ കോഴിക്കോട്ടു തളിയിൽ പൂന്തുറക്കോൻ തന്റെ വൎത്തമാനം കേൾപ്പിച്ചു നേരം ശിവാങ്കൾ അരുളിച്ചെയ്തു: "ഈ സ്ഥലത്തിന്നും ഈ സ്വരൂപത്തിന്നും വരുന്നോർ അനൎത്ഥം പോവാനായ്ക്കൊണ്ടു ദാനധൎമ്മാദികളും ഈശ്വരസേവകളും ചെയ്യിപ്പിക്കയും വേണം"; എന്നാറെ: "അതോ എങ്ങിനെ" എന്നും "എന്തെല്ലാം വേ

1) കോശ. 2) ശിവയോഗികൾ.

ണ്ടുവത്തു" എന്നും ഉണൎത്തിച്ചവാറെ ശിവാങ്ങൾ അരുളിച്ചെയ്തു: "ദാനമാകുന്നതു ഈ ക്ഷേത്രത്തിങ്കിൽ ആണ്ടൊന്നിന്ന തുലാമാസത്തിൽ രേവതി തുടങ്ങി ദ്ദിവസം എത്തിയ ജനത്തിന്ന ക്ഷേണാറും[1] കൊടുത്തു, നൂറെറാന്ന സ്വാത്തന്മാൎക്ക ൧൦൧ പണം കെട്ടി ദാനം ചെയ്തു, തുലാഭാരം, ഹിരണ്യഗൎഭം, മഹാമൃത്യുഞ്ജയം, പറക്കം കൂത്തു, കൂടിയാട്ടം, ഭാരതം വായിപ്പിക്ക എന്നിങ്ങിനെ രാജാക്കന്മാൎക്കായിട്ടുള്ള ക്രിയകളും വലുതായ ഗണപതിഹോമവും ഭഗവതിസേവയും ഇവ ഒക്കെയും കഴിപ്പിച്ചു. താന്താൻ പരിപാലിക്കേണ്ടുന്നതും ഇത്രും അടക്കിയതും കതം ഇല്ലാത്തത കൂടം വീഴുന്നതും അടക്കി രക്ഷിച്ചു, അവിടവിടെ പൂജാനിവേദ്യാദികളും വഴിപോലെ കഴിപ്പിച്ചു കൊണ്ടാൽ ഈ സ്വരൂപം വൎദ്ധിക്കും" എന്നരുളിച്ചെയ്തു. അപ്പോൾ അങ്ങോട്ടുണൎത്തിച്ചു "അതിന്ന ദ്രവ്യം ഇല്ല" എന്ന കേട്ടവാറെ: "അതിന്നേതും വേണ്ടതില്ല കടം വാങ്ങി ചെയ്തു കൊള്ളുമ്പോൾ നിനയാതെ (നേരം) മുതൽ തനിക്കുണ്ടാവുതം; പിന്നെ കണക്ക എഴുതി ചിലവിട്ടു കൊൾക. നിത്യദാനവും, വയറ വഴികയും, സപിണ്ഡലോചനവും ചെയ്തിരിക്ക, എന്നാൽ ശ്രീ നില്ക്കും. ശ്രീമദം ഏറിവരികിൽ ശ്രീ വിളിപ്പിക്കാം, മുന്നിൽ തളിപ്പിക്കാം എച്ചിൽ പാത്രത്തിൽ" എന്നിങ്ങിനെ സ്വരൂപമൎയ്യാദകളും കല്പിച്ചു അനുഗ്രഹിച്ചു മഹാസന്ന്യാസി. — അക്കാലം വിശ്വാസത്തോടു അങ്ങിനെ ചെയ്തു തുടങ്ങി. അനീവനാവൻ[2] വളരെ പൊന്നും കൊടുത്തു ഈ സ്വരൂപത്തിങ്കൽ

1) സദ്യ. 2) ഉപാനകൻ.

വിശ്വാസത്തോടു വിടെടുത്തു. അവിടെ ഇരിക്കും കാലം കൎക്കടകവ്യാഴം കുംഭമാസത്തിൽ ഉണ്ടല്ലോ മഹാമകം; അന്നാൾ തിരുനാവായി പേരാററിൽ തീൎത്ഥം. അവിടെ ഈ കേരളത്തിങ്കൽ ചോവരക്കൂററിലുള്ള രാജാക്കന്മാൎക്ക നിലപാടും സ്ഥാനമാനങ്ങളുമുണ്ടല്ലോ. അതിനെ കാണ്മാൻ കോയ പുറപ്പെട്ടു രാജാവിനെ കേൾപ്പിച്ചു മഹാമകവും കണ്ടു വരികയും ചെയ്തു. “എങ്ങിനെ” എന്നവാറെ “ഈ മഹാമകത്തിന്നു ദിവ്യ തീൎത്ഥം കുളിക്ക എന്നിയേ മററെല്ലാം അലങ്കാരം ഉള്ളു” എന്നരുളിച്ചെയ്തവാറെ: “അവിടെ ഉള്ള അലങ്കാരാദികൾ കണ്ടു അറിയിച്ചു എന്നല്ല, ഈ സ്ഥലങ്ങൾ കണ്ടാൽ നമ്മുടെ സ്വാത്രുപതിങ്കൽ അത്രെ വിധി ആകുന്നു” എന്നുണൎത്തിച്ചവാറെ അരുളിച്ചെയ്തു മഹാരാജാവു: “അതിന്നു നമ്മാൽ കഴിവില്ല” എന്നു കേട്ടവാറെ പറഞ്ഞു: “ഈ സ്ഥാനം ഇങ്ങു വേണം എന്നുവരികിൽ അടിയേൻ പിടിച്ചടക്കി തരുന്നുണ്ടു” എന്നു കേട്ടവാറെ പൂന്തുറക്കോൻ: “എങ്കിൽ നിന്നെ വലത്തുഭാഗത്തു നിൎത്തീടുന്നുണ്ടു” എന്നു കേട്ടപ്പോൾ, അവൻ കടലൂടെയും മററുള്ളവർ കരയൂടെയും തെക്കോട്ടേക്ക പടകൂടി ജയിച്ചു, കാരോരോ നാടും നഗരങ്ങളും ഗ്രാമങ്ങളും ക്ഷേത്രങ്ങളും അടക്കി കൊണ്ടു, വ്യാഴവട്ടം തികയുമ്പോഴേക്ക തിരുനാവായിൽ എത്തി ഇരിക്കുന്നു (ആ സ്ഥാനങ്ങളും അടക്കി). അവന്നു മികവിനാലെ കമ്പവെടിയും കല്പലവും[1] തീൎത്തു, പണ്ടാരും കണ്ടിട്ടില്ലാത്ത വിശേഷം എന്നേക്കും കുറവു വരാതെ ഇരിപ്പാൻ മുതലും

1) കപ്പലോട്ടവും?

രെച്ചു, അന്നു "കോഴിക്കോട്ടു കോയ" എന്ന പേരും വിളിച്ചു, അനേകം സ്ഥാനങ്ങളും കൊടുത്തു വല ഭാഗത്തു നിൎത്തുകയും ചെയ്തു. അതുപോലെ പ്രതിയോഗി ഇല്ല എന്ന ശംഖും കുടയും പിടിച്ചു ശാന്തസ്വാമിയെ അരികെ നിൎത്തിക്കുന്നു.— അന്നു ചോവരക്കൂറ്റിൽ ഉള്ള സ്ഥാനം പന്നിയൂർക്കൂറ്റിലേ അടങ്ങി ഇരിക്കുന്നു. ആ പരിഭവത്തിന്ന അന്നു തുടങ്ങി തിരുമാനം കുന്നത്തു ഭഗവതിയുടെ ആജ്ഞയാലെ ഇന്നും (അങ്കപോരങ്ങളായി) മരിക്കുന്നു ആരങ്ങോട്ടർ[1] സ്വരൂപത്തിലുള്ള ചേകവർ എന്നറിക. അന്നു പത്തു കുറയ ൩൦൦ തണ്ടും, ൧൦൦൦ (നെടിയ) കുടയും കൊടുത്തിട്ടുണ്ടു; ആരങ്ങോട്ടർസ്വരൂപത്തിലേ മേല്ക്കോയ്മ വിട്ടു നെടിയിരിപ്പു സ്വരൂപത്തിലേക്കടങ്ങി ഇരിക്കുന്നു. അന്നു തുടങ്ങി അവൎക്ക രാജ്യങ്ങളും മററയവൎക്ക പകൽ തെണ്ടലും ആയ്തുന്ന— ഓരോരോ നാടും നഗരവും പിടിച്ചടക്കി തുടങ്ങി. അന്നീസ്വരൂപത്തിങ്കൽ എല്ലാം മററാനില്ലാതെ ആയി.]

[വെള്ളപ്പുനാട്ടുകരേ പ്രവൃത്തിക്കാരെക്കൊണ്ടു തറക്കൽ ഇട്ടുന്നിരാമരാരി ചുന്നക്കാട്ടു തലച്ചെന്നോരായി വാളും പുടവയും കൊടുത്തു ൧൦൦൦ നായൎക്ക മേനമാനനായിട്ടു. പിന്നെ ചുള്ളിയിൽ ശങ്കരനമ്പിയെന്നൊരു തിരുവുള്ളക്കാൎയ്യക്കാരൻ വള്ളുവക്കോനാതിരിപ്പാട്ടിലേ നാട്ടു മലപ്പുറം മുക്കാതം പിടിച്ചടക്കി. അതുകൊണ്ടു ആ സ്ഥാനത്തേക്ക അവനെക്കൊണ്ടു കണ്ണും മുകവും തിരിയും കൊടുത്തിരിക്കുന്നു; അതുകൊണ്ടു "മലപ്പുറത്തു പാറനമ്പി" എന്ന പറവാൻ കാരണം.

1) ആറങ്ങോട്ട.

## ൮. കോഴിക്കോട്ടു മഹത്വം.

(മലയാളത്തിൽ കുന്നലക്കോനാതിരി രാജാവു മഹാരാജാവു എന്നു സിദ്ധാന്തം.) അന്നു തുടങ്ങി തെക്കു വേണാടടികളും വടക്കു കോലത്തിരി രാജാവും ഇവർ ഒഴികെ ഉള്ള രാജാക്കന്മാരോടു അന്നന്നു ചെന്നു എല്ലാം എടവാ പാതി കഴിവോളം. എടവ പാതി കഴിഞ്ഞാൽ പേരൻപിലാക്കീഴ് കൂടി കൊട്ടിൽ കറിച്ചു ലോകൎക്കു ശിലാചിന്നം കൊടുത്തു അച്ചനും ഇളയതും മൂന്നാടന്നു പടക്കൂട്ടുമ്പോൾ ചോവരക്കൂറ്റിൽ എഴുതിയയച്ചു എല്ലാം. മങ്ങാട്ടച്ചന്നു ചതിപ്പെടയില്ല എന്നതിന്റെ കാരണം "കൂടിനിന്നു പോകിലും താഴ്ത്തുകിലും കാണാം" എന്നറിയിക്കും; നേരുകൊണ്ടു ജയിച്ചു വൎദ്ധിച്ചിരിക്കുന്ന നെടിയിരിപ്പു സ്വരൂപം എന്നറിക.



[പരദേശങ്ങളിലുള്ള രാജാക്കന്മാർ:—പുന്നാടൻ, മയിസ്സൂരാൻ, മയിലോമ്പൻ,[1] ചടക്കരൻ, മുകിലൻ, മൂക്കപ്പറിയൻ, ഇക്കേറിയാൻ, മുളകി, അമ്മാശി, കൊങ്ങൻ, പാണ്ടിയൻ, പാലേറിയാൻ, സേതുപതി, കാശിരാജാവു, പാർരാവു, ചോഴരാജാവു, പലിച്ചെയൻ, പരിന്ത്രീസ്സു, ഇങ്കിരീസ്, പറുങ്കി, ലന്താ, ദീപാഴി, പൂതുക്കരാജാവാദിയായുള്ളവരും പടയും പണ്ടു കടലൂടെയും കരയൂടെയും വന്നു എതിൎക്കും ഈ ഭൂമി അടക്കുവാൻ; അവരെയും മടക്കി മാററാർ ഒരുത്തരും നേരെ നില്ലാതെയായി.—ഈ ഭൂമിയിങ്കൽ ൭ വൈഷ്ണവങ്ങളും ൧൮ നഗരങ്ങളും തികവായുണ്ടല്ലൊ. അതിൽ കേളി മികച്ചതു കോഴിക്കോടു;

1) — ബല്ലൻ.

ഒരു കാലം താഴ്ചയും ഇല്ല ഒരു കാലം അനൎത്ഥവുമില്ല. അതിന്റെ കാരണം: ചെമ്മങ്ങാട്ടു രൌത്തർ[2] എന്ന ഒരു ചോനകൻ ശ്രീഭഗവതിയെ സേവിച്ചു അവനുമായി തമ്മിൽ സമയം ചെയ്തു: "പിറേറ നാൾ രാവിലെ: കാന്തപ്പുറമ്പിൽ ആകട്ടെ എന്ന പറഞ്ഞു, അവിടെ കണ്ടില്ലയായ്കിൽ ഉച്ചതിരിഞ്ഞാൽ നഗരത്തിൽ ആകട്ടെ എന്ന പറഞ്ഞു, പിന്നെ അവിടെ കണ്ടില്ല എന്ന വരികിൽ മൂവന്തിനേരം മുക്കാടിയിലാകട്ടെ എന്ന പറഞ്ഞു, അവിടെ കണ്ടില്ലാ എന്ന വരികിൽ എന്നെ കാണുമോളം ഈ മൂന്ന സ്ഥാനത്തും പാൎപ്പു" എന്ന പറഞ്ഞു സമയം ചെയ്തു. അവനന്നു മരിച്ചു കളകയും ചെയ്തു. അതുകൊണ്ടു ഭഗവതിക്ക അവിടെനിന്ന ഒരു കാലം വാങ്ങിപ്പോയി കൂടുക ഇല്ല; (അന്ന തുടങ്ങി വിരാടപുരം പോലെ വാങ്ങും പദാൎത്ഥങ്ങളും ഈ പുരത്തിങ്കൽ ഉണ്ടാവുന്ന അനേകം വസ്തുക്കളും വന്ന നിറഞ്ഞു തുടങ്ങി പുരുഷാരവും നിറഞ്ഞു തുടങ്ങി.) എത്രയും തേജസ്സോടും കൂടിയ ഭഗവതിയെ ചോനകൻ കാണമാറല്ല സംഗതി: "ബൌദ്ധന്മാൎക്കത്രെ നെഞ്ഞിനുറപ്പുള്ളു" എന്നിട്ടു ഈശ്വരൻ തന്നെ ഇപ്രകാരം കല്പിച്ചതു.]

ശേഷം താമൂതിരിപ്പാടുന്ന തീപ്പെട്ടാൽ തിരുവന്തളി കഴിവോളം ആ സ്ഥാനത്തെക്ക മങ്ങാട്ടച്ചൻ ഉടയതായി. തിരുവന്തളി കഴിഞ്ഞാൽ വഴിമൂപ്പിൽ രാജാക്കന്മാരെ പട്ടം കെട്ടിപ്പാൻ തക്കവണ്ണം ഊരിന്നും ഗ്രാമത്തിന്നും മറ്റും പല പ്രഭുക്കന്മാരും എത്തി തിരുവളുമനാട്ടമ്മയെ എഴുന്നെള്ളിച്ചു, "ബ്രാഹ്മണർവിഷ്ണുമ

2) ചെമ്മങ്ങാട്ട അവറുകൾ.

ഹേശ്വരൻ" എന്നു കല്പിച്ചു, പൊൻവിളക്കും നിറപറയും വെച്ചു, നിലമണിഞ്ഞു വിതാനിച്ചു, പള്ളിമാറടി എഴുന്നെള്ളിച്ചു, ചേരമാൻ വാളും പിടിച്ചു, സിംഹാസനത്തിന്മേൽ വെള്ളയും കരിമ്പടവും വിരിച്ചു, വീരചങ്ങലയും ധരിച്ചു, തിരുമുടിപ്പട്ടം കെട്ടി, അഴല്വർ[1] ശാക്കര രണ്ടു വഴിയിൽ മൂവാറു[2] സംഘവും കൂടി എത്തി, "ചേരമാന്നാടു ൧൮ വഴിനാട്ടിലും കോയ്മസ്ഥാനം നടത്തി, പശുബ്രാഹ്മണരെയും ദേവന്മാരെയും രക്ഷിച്ചു, പെണ്ണും പിള്ളയും ആനന്ദിപ്പിച്ചു, വഴിപിഴ തീൎത്തു, മഹാരാജാവായിരുന്നു വാഴക" എന്നു കല്പിച്ചു — ബ്രാഹ്മണരും വെട്ടത്തു കോവിലും, തിനയഞ്ചേരി ഇളയതും, ആഴ്വാഞ്ചേരി തമ്പ്രാക്കളും കൂടി തിരുമുടി പഴയരി ചാൎത്തി, ധൎമ്മഗുണത്തു പണിക്കർ ഉടവാൾ അണെച്ചു പണ്ഡാര ഭൂമുഖത്തിരുന്നരുളി, ൧൦൦൦ നായർ പ്രഭുകൎത്താവു തൊഴുതു ചേകിച്ചു, പിന്നെ ൧൦൦൦൦ത്തിന്റെ ചേകവും കഴിഞ്ഞു, നല്ല നേരം കൊണ്ടു കോഴിക്കോട്ടേക്ക എഴുന്നെള്ളുമ്പോൾ ൧൮ വാദ്യവും അടിപ്പിച്ചു, മുത്തുകടയും[3] തനാതഴയും പിടിപ്പിച്ചു, പള്ളിത്തണ്ടിന്മേൽ ഇരുന്നരുളി വെള്ളി കാളാഞ്ചിയും പൊന്നിൻ കാളാഞ്ചിയും പിടിപ്പിച്ചു, പൊന്നും വെള്ളിയും കെട്ടിയ പലിശക്കാരെ കൊണ്ടു അകമ്പടി തട്ടം തട്ടിച്ചു, നടവെടി വെപ്പിച്ചു, കൈത്തോക്കിൻ പുരുഷാരത്തോടും കൂടി പന്നിയങ്കര എഴുന്നെള്ളി ദുൎഗ്ഗാദേവിതൃക്കൺപാൎത്തു, ൩൦൦൦ പ്രഭുകൎത്താവും, കോഴിക്കോട്ടു തലച്ചെന്നോരും, കോയയും കാതിയാരും, തണ്ടിന്മേൽ

1) അഴല്വർ. 2) ൧൨. 3) വെണ്കൊററക്കുട.

അകമ്പടി നടന്നു, ൧൦൦൦൦ത്തിൽ മുപ്പത്തുരണ്ടില്ലു ള്ളവർ കച്ചയും തലയിൽ കെട്ടും കെട്ടി, ൧൦൦൦൦ ലോകരും കൂടി കല്ലാശ്ശൂൽ ചെന്നു "മുമ്പിൽ മാററാൻ" എന്നു കല്പിച്ചു, മൂന്നാം ചുവട്ടിൽ കളിച്ചു, വഴക്കം ചെയ്തു, അകമ്പടി നടന്നു, പൂവാട വിരിച്ചു, കാൽനട എഴുന്നെള്ളി ആയമ്പാടി കോവിലകം പുക്ക് അമ്മ വന്ദിച്ചു തിരുമുടി പഴയരി ചാർത്തി അനുഗ്രഹവും കൊണ്ടു, തളിയിൽ ഭഗവാനെ തൃക്കൺ പാർത്തു, തിരുവളയനാട്ടും പരക്കലും എഴുന്നെള്ളി, കാശവെടിയും വെപ്പിച്ചു, പേരൻപിലാക്കീഴ് ൧൦൦൦൦ ത്തിന്റെ കൂട്ടം വിരുന്നുസ്ഥാനവും മാനവും മേനിയും പറഞ്ഞു, പഴമയും പറഞ്ഞു (സ്വരൂപത്തിലെ പട്ടോലെക്കും പഴ നടെക്കും പഴയ മുനിമാർ വചനത്തിന്നും മറിവും പിഴയും വരാതെ കണ്ടു) അന്വാരം കൊട്ടപ്പിച്ചു, ശിലാവിന്നും (നാളും കോളും അതിന്നും പണയം പിടിപ്പാൻ അറയും തുറയും) കല്പിച്ചു, പുരുഷാരപ്പാട്ടും മുമ്പിൽ കല്പിച്ചു ഈശ്വരസേവകളും കഴിപ്പിച്ചു, ഒട്ടതിരിമാർക്ക് കിഴിവെച്ചു നമസ്കരിച്ചു അനുഗ്രഹവും വാങ്ങി, നാട്ടും നഗരവും തുറയും കച്ചോടവും തെളിയിപ്പിച്ചു, വേളാത്ത പെണ്ണിനെ വേൾപ്പിച്ചു, ഉപനയിക്കാത്ത ഉണ്ണിയെ ഉപനയിപ്പിച്ചു, ക്ഷേത്രങ്ങളും കാവുകളും കാട്ടുപൊളി തീർത്തു കലശം കഴിപ്പിച്ചു മുതലും വെച്ചു ആളെയും കല്പിച്ചു, ബ്രാഹ്മണർക്ക് കർമ്മം കഴിപ്പാൻ മുതലില്ലാത്തവർക്ക് മുതലും ദാനം ചെയ്തു, നാട്ടുകളെ വഴിപോലെ രക്ഷിപ്പാൻ അവിടവിടെ ആളുകളെയും കല്പിച്ചു മുതലും വെച്ചു. മങ്ങാട്ടച്ചൻ, ഇളയത്തു പണിക്കരും

തിരുവുള്ളക്കാൎയ്യക്കാരും കൂടി സ്വരൂപകാൎയ്യം വിചാരിച്ചിരിക്കും കാലം മഹാമകം വന്നണഞ്ഞു മഹാമകവേല കഴിപ്പാനായിക്കൊണ്ടു തിരുനാവായ്ക്ക എഴുന്നെള്ളി ഇരിക്കുന്ന മഹാരാജാവായിരിക്കുന്ന കുന്നലകോനാതിരി.—പിന്നെ ൪ കാൎയ്യക്കാർ എന്നു പറയുന്നതിൽ: മുമ്പിൽ എഴുത്തച്ഛനായ മങ്ങാട്ടച്ചൻ; പിന്നെ നാട്ടുവാഴിയെ വാഴിപ്പാൻ ദേശവാഴിയാക്കി കല്പിച്ചിട്ടുള്ള തിനയഞ്ചേരി ഇളയതു; ധൎമ്മഗുണത്തു പണിക്കർ ഉടവാൾ അണെച്ചു തിരുമേനി വിയൎപ്പിച്ചുഴിവാനായ്ക്കൊണ്ടു രാജാധ്യസ്ഥാനവും സമ്പ്രദായവും കല്പിച്ചു സ്വരൂപകാൎയ്യക്കാരനായി; ശേഷം പാറനമ്പിയെ പള്ളിയറപ്രവൃത്തിക്കായ്ക്കൊണ്ടു വെച്ചു അറപലകയും കിഴിയും കൊടുത്തിരിക്കുന്നു.

---

൭. പറങ്കി വന്നിട്ടു കുറുമ്പിയാതിരി ബന്ധുവായതു.

അങ്ങിനെ ഇരിക്കുമ്പോൾ പറങ്കി വന്നിങ്ങി കോഴിക്കോട്ട് കോട്ടയിട്ടുറപ്പിച്ചു കച്ചോടം ചെയ്തിരിക്കും കാലം (പാണ്ടിപ്പുരദേശിയായ ഒരു വട്ടത്തൊപ്പിക്കാരൻ അറയിൽ കുറിയൻ എന്നൊരു കപ്പിത്താൻ അവനോടു യുദ്ധം ചെയ്തു) കോഴിക്കോട്ട് പിടിച്ചടക്കി കപ്പുറവിൽ ചില നാശങ്ങളും തുടങ്ങി. അന്നു തിനയഞ്ചേരി ഇളയതു ഒഴികെ ഉള്ളവർ തെക്കോട്ടേക്ക പടെക്ക പോയിരുന്നു. ആ അവസരത്തിങ്കൽ അടക്കിക്കൊണ്ടു, അവൻ അന്നു കുറുമ്പിയാതിരി സ്വരൂപത്തിങ്കലേക്ക എഴുതി അയച്ചു അവരെ വരുത്തി (വെട്ടത്തുമകൻ നിയോഗത്താൽ) ആ

വനെ വെട്ടി കഴിപ്പിച്ചു[1] കോട്ട പിടിച്ചു കൊട്ടത്തി രിക്കുന്നു. അന്നു വളരെ മുതലും പണവും ചരക്കും കാലുറേതാക്കം കിട്ടി എന്നു കേട്ടിരിക്കുന്നു. കിട്ടിയ മുതല്ക്കും ചരക്കിന്നും അററമില്ല എന്നു പറയുന്നു. വേട്ടക്കൊരുമകന്റെ വിലാസം കാണുകകൊണ്ടു അന്നു തുടങ്ങി ഈ സ്വരൂപത്തിങ്കൽ പരദേവതയാക്കി കു ടിവെച്ചു. കോഴിക്കോട്ടിലും വിലാത്തിക്കുളങ്ങരയും കോവിലകത്തും തളിയിലും തിരുവളയനാട്ടും മററും അനേകം കാവൽപാട്ടുകളിലും കുടിയിരുന്നു തിരുവ ളയാട്ടമ്മ എന്നും വേട്ടക്കൊരുമകൻ എന്നും ര പരദേ വതമാർ. അക്കാലം കുറുമ്പിയാതിരിയെ ബന്ധുസ്വ രൂപമാക്കി തലക്കളത്തൂർ മതിലകത്തു കന്നലക്കോ നാതിരിയും കുറുമ്പിയാതിരിയും കൂടി കാഴ്ച കഴിച്ചു "മാമാങ്ങവേല കഴിഞ്ഞു വരുവോളം പ്രജകൾ പര വശപ്പെട്ടു പോകാതെ രക്ഷിച്ചു കൊള്ളെണം" എന്നു റപ്പിച്ചു, ചില സ്ഥാനങ്ങളും അങ്ങോട്ടും ഇങ്ങോട്ടും പകന്നു വെച്ചു.

കുറുമ്പിയാതിരി സ്വരൂപത്തിങ്കൽ: ൩൦൦൦൦ നാ യരും, ൩[2] എടവകയും, ൧൨ കാരണവരും, വാല ശ്ശേരി കോട്ടയിൽ വേട്ടക്കൊരുമകനും കുറുമ്പ്രനാട്ടസ്വ രൂപവും, ൩൨ കുറുപ്പന്മാരും, ൯ നാല്പാടിമാരും, ചെ മ്പറ നെട്ടമ്പറ ൨ ഇല്ലം വാഴുന്നോലും[3] ഇരുവാട്ടു മെ ക്കുളശ്ശേരി ൨ താവഴി[4] രാജാക്കന്മാരും,— കല്ലാറ ചെ മ്പഴിമുററം, വീശ്ശൂർ, വെങ്ങളുകാൽ, നെല്ലൂളി, നി ലഞ്ചേരി, ആട്ടങ്കടി, അമയമംഗലം, കൃകൊളം, കോ

1) നീക്കി. 2) ൯. 3) — ന്നവരും. 4) യിൽ.

ണിയത്തൂർ, മററു പുളിയൻ നമ്പിയാതിരി,— ഇങ്ങിന്നെ കവിയടക്കം.

ഈ എടവകയും മററും ഉണ്ടാവാൻ കാരണം:— ദേവജന്മം ജനിച്ചുള്ളവർ ൩൦൦൦൦ നായരെ ചേരമാൻപെരുമാൾ കുറുമ്പിയാതിരിയുടെ ചേകവരാക്കി കുറുമ്പ്രനാട്ടു കൊണ്ടു വെക്കയല്ലേ ചെയ്തതു. ശേഷം നൂറ ഗ്രാമത്തിലുള്ളവർ പോലനാട്ടു വാഴേണം എന്നു മൂമ്പിനാൽ കുറുമ്പിയാതിരിയോടു കല്പിച്ചു, അനന്തരം കന്നലക്കോനാതിരിക്ക കൊടുക്കേണം എന്നു കല്പിച്ചു, യോഗത്തിങ്കന്നു ഈ നായകന്മാരെ കല്പിച്ചയക്കയും ചെയ്തു. അവർ ചെന്നു അവസ്ഥ പറഞ്ഞു കുറുമ്പിയാതിരിയെ തടുത്തു പാർത്തതിന്റെ ശേഷം അവരെ തന്റെ വിധേയന്മാരാക്കി, അവൎക്ക ഈ എടവകയും കല്പിച്ചു കൊടുത്തു കോയ്മ സ്ഥാനവും കൊടുത്തു: ഒന്നു പയ്യമല എടവക (പൈയർമല മൂക്കാതം വഴി നാട്ടം, ൩൦൦ നായരും, മൂന്നില്ലം വാഴുന്നവരും,[1] പയ്യർമലസ്വരൂപവും, ൨൦ തറയും, ൩ മനയും ൩ കളവും); പിന്നെ ഉള്ളൂർ എടവക, പിന്നെ നിടിയനാട്ട് എടവക, പിന്നെ പുഴവായിടവക — എന്നിങ്ങിനെ അവർ അഞ്ചു ചെല്ലാഞ്ഞതിന്റെ ശേഷം നാലെട്ടു[2] ആളെ കല്പിച്ചയച്ചു. അവരും ചെന്നു കുറുമ്പിയാതിരിയെ തടുത്തു പാർത്തതിന്റെ ശേഷം അവൎക്കും ഓരോ സ്ഥാനവും വസ്തുവും കൊടുത്തു, (൩൨ തറവാട്ടുകാരാക്കി.) അവരും അഞ്ചു ചെല്ലാഞ്ഞതിന്റെ ശേഷം ൫൦൦ ആളെ[3] മരിപ്പാറാക്കി

1) — ന്നോരും. 2) ൩൨. 3) നാശം ചെയ്തു.

ണ്ണും കല്പിച്ചു യോഗത്തിങ്കന്നു; അവരെയും വിധേയമാക്കി അവൎക്ക “൩൦൦൦ തറയിൽ നായർ വാഴ്ചയായി തന്നുകൊള്ളൂ” എന്നു കല്പിച്ചുകൊടുത്തു കുറുമ്പിയാതിരി, “ഇനി എന്തു വേണ്ടു” എന്നു വിചാരിച്ചു പ്രഭാകരക്കൂറിൽ കിഴിനിയാരെ[1] ബ്രാഹ്മണയോഗേന കല്പിച്ചയക്കയും ചെയ്തു. അവരും ചെന്നു പാൎത്തു നീരാട്ടുകുളി മുട്ടിച്ചതിന്റെ ശേഷം: “മുപ്പത്താറു കാതത്തിലും മറുസംഘം വേണ്ടാ; നിങ്ങൾ അടക്കിക്കൊണ്ടു ഇതു രക്ഷയായിരിക്കേണം” എന്നു കല്പിച്ചു നിൎത്തുകയും ചെയ്തു. അതുകൊണ്ടു “കുറുമ്പ്രനാട്ടു മറുസംഘമില്ല” എന്നു പറയുന്നു.

അവൎക്ക വേട്ടക്കരുമകൻ പരദേവതയായി വന്നകാരണം: — പൂന്തുറക്കോൻ പോലനാടടക്കം ചെയ്തതിന്റെ ശേഷം കുറുമ്പ്രനാടടക്കം ചെയ്വാനായിക്കൊണ്ടു യുദ്ധം ചെയ്തിരിക്കും കാലം നെടിയിരിപ്പോടാവതില്ല എന്നു കല്പിച്ചു, തളിപ്പറമ്പത്തു ചെന്നു, ഭഗവാനെ ഭജിച്ചിരുന്നു. അന്നു കുറുമ്പിയാതിരിക്ക ഭഗവാന്റെ ദൎശനമുണ്ടായി “രാജാവു ഇനി ഒട്ടും വൈകാതെ പോകവേണ്ടും, നെടിയിരിപ്പോടു തടുത്തു നില്പാന്തക്കവണ്ണം ഇങ്ങുന്നു ഒരു ആളെ വരികയും ചെയ്യും. ആ ആളെ മുന്നിൎത്തി നടത്തിക്കൊണ്ടാൽ മാററാനെ നീക്കി നാട്ടും സ്വരൂപവും കാത്തു രക്ഷിച്ചു കൊള്ളും” എന്നു ദൎശനം കാട്ടി അയക്കയും ചെയ്തു. ഇതു വന്നു തിരുമുല്പ്പു കിട്ടി വാഴ്ച കഴിഞ്ഞു (വലം വെച്ചു) അരി അളപ്പാറുടങ്ങുമ്പോൾ, ചേ

1) കുഴിനിയാരെ.

കവനായി ചെന്ന മടിപിടിച്ചു അരി വാങ്ങി കാരാ
കോരെ നായരെ കൈപിടിച്ചു മുമ്മൊഴി ചൊല്ലി
ച്ചു, വാലച്ചേരികോട്ടയിൽ കുടിയിരിക്കുന്ന നാട്ടും സ്വ
രൂപവും കാത്തു രക്ഷിച്ചു, മഹാലോകൎക്ക വരുന്ന അ
ല്ലലും മഹാവ്യാധിയും കഴിച്ചു, സംഘത്തെ പരിപാ
ലിച്ചു, വഴിപോകൎക്ക അന്നദാനവും ചെയ്തിരിക്കുന്ന
ത വേട്ടക്കൊരു മകൻ എന്നറിക.

പുഴവായിടവക: മുക്കാതം വഴി നാട്ടും ൩൦൦൦
നായരും മതിലാഞ്ചേരിസ്വരൂപത്തിൽ ൧൦ അമ്മോ
ന്മാരും, ൨൨ ഇല്ലത്തിൽ മൂത്തോൻ എഴവരും, ചാ
ത്തിമംഗലത്തപ്പനും, മൂവ്വരതിക്കാളിയും, അറയിൽ
ഭഗവതിയും, (ഇളന്തോൻ, വെള്ളവച്ചേരി ൨ ഇല്ലം
വാഴുംകൎത്താക്കന്മാരും) തെക്കിടം വടക്കിടം ൨ താവ
ഴിയിൽ കൎത്താക്കന്മാരും (പൂണ്ണൂരയിൽ അമ്മവാഴ്ചയും
അടിവരത്തി ഇടവും) — ഇങ്ങിനെ ഉള്ള പുഴവായിൽ
നിന്ന ചാലയിൽ ഭഗവതിക്ക വിളക്കിന്നും ചിലവി
ന്നും മുതൽ വരേണ്ടുന്നതു, വരായ്കകൊണ്ടു "വിളക്കും
ചിലവും മുട്ടി പാൎത്തിരിക്കുന്നു" എന്നു കല്പിച്ചു കോ
യ്മയിൽനിന്ന ആളെ അയച്ചു, (പുഴവായിടവകയിൽ
മേൽകോയ്മ ചൊല്ലി ഇടഞ്ഞപ്പോൾ) വിലക്കി നാ
ശം ചെയ്യുവാറെ ചെന്നു മുടക്കി അവരെ വെട്ടിക്കൊ
ന്നു. അന്നു ഏറാമത്തടത്തിൽ ഉണ്ണിത്തിരിയും ഏ
റാന്തം ചേകവരും "നാട്ടടക്കി യോഗ്യം വേണം" എ
ന്നിട്ട അവർ മരിച്ചു കൂടി. അന്നു ൧൨ എടപ്പാട്ടി
ലും യോഗ്യം കഴിച്ചു. അനന്തരം വടക്കരം തലക്കാർ
എത്തി പുറപ്പെട്ടിട്ടു, (കാണ) കേൾക്കാകന്നേടത്തോ
ളം ചുട്ടു. അതു ഹേതുവായിട്ടുണ്ടായിരിക്കുന്നു കണ്ടെൻ

പാലത്തു കണ്ടിയിൽ പട (പുഴവായിൽ.) അന്നു ഇടവകയിൽ ലോകരും കൎത്താക്കന്മാരും ഒരുമിച്ചു നിരൂപിച്ചു ൫൦൦൦൦ത്തെക്കൊണ്ടു ചേൎന്നിരിക്കുന്നു. അന്നു പോരൻപിലാക്കുന്നു കൈപിടിച്ചു കൂട ഇരുത്തി, (അതുകൊണ്ടു ൫൦൦൦൦ത്തിൽ മുപ്പായിരമാകുന്നു,) ആ ൩൦൦൦ വടക്കുമ്പുറത്തെ ലോകരും തങ്ങൾക്കു വിധേയമാക്കി, കിഴക്കുമ്പുറത്തു ലോകരും മുപ്പായിരത്തിന്റെ പക്ഷം തിരിഞ്ഞു പോൎന്നിലത്തേക്കു ബന്ധുവായിരിക്കുന്നു. അതുകൊണ്ടു കണ്ടമ്പാലത്തു കണ്ടിയിൽ പടെക്കു ൨ പക്ഷവുന്നിന്നു വേല ചെയ്യുന്നു ൫൦൦൦൦ത്തിലുള്ള ലോകർ എന്നറിക. (അങ്ങിനെ തന്നെ ഓരോരു നാടു പിടിച്ചവരെ ഇരുമൎന്നു. അതുകൊണ്ടു ൩൦൦൦൦ ഉണ്ടായി.)

താമരച്ചേരിരാജാവു എന്നു പറവാൻ കാരണം: പുഴവായിടവകയും കുറുമ്പിയാതിരിയും കൂടി ഇടഞ്ഞു പലനാശങ്ങളും വന്നതിന്റെ ശേഷം പുഴവായി കൎമ്മന്മാരും ൩൦൦൦ നായരും മൂത്തോരാൽ എഴുവരും മററും കൂടി ഒരുമിച്ചു കതിരവട്ടത്തു ഇല്ലത്തേക്കുണ്ടു, കോട്ടയത്തു രാജാവായ പുറവഴിയാക്കോവിലെ കൂട്ടിക്കൊണ്ടുവന്നു, താമരശ്ശേരി ഇടമരം എന്ന രണ്ടില്ലത്തു നമ്പൂതിരിമാർ തങ്ങടെ ദേശം കൊടുത്തു, രാജാവിന്നു താമരശ്ശേരി രാജാവായി അരി ഇട്ടു വാഴ്ച കഴിച്ചു ൩൦൦ നായൎക്ക് അരിയളന്നു ചേകവരായി കോട്ടയിൽ ഭഗവതിയും കണ്ണിക്കുമകനും ഇവരെ നാട്ടു പരദേവതമാരായി കുടിവെച്ചു പുഴവായ്ക്കു രക്ഷയായി ഇങ്ങോട്ടും, താമരശ്ശേരിക്കു രക്ഷയായി അങ്ങോട്ടും, തമ്മിൽ ഐകീകരിച്ചു സ്ഥാനങ്ങളും കല്പിച്ചു, ൫൦൦൦൦

ത്തിൽ ചിലൎക്കം ഐയ്യായിരം പ്രഭുകൎത്താവിന്നും ചങ്ങാതവും കല്പിച്ചു, രക്ഷയായിട്ടിരിക്കുന്നു.

പിന്നെ പയ്യനാടു: ൩ കാതം നാടും, ൩ കൂട്ടം (വെള്ളിയിന്നൂർകൂട്ടം തച്ചോളിക്കൂട്ടം വീയ്യൂർകൂട്ടം മൂട്ടാടിക്കൂട്ടം; ഇങ്ങിനെ ൩ കൂട്ടായ്മക്കാർ), ൩൨ കുറുമ്പടി,[1] ൧൦൦൦൦[2] നായരും കുറുമ്പൎന്നാടാകുന്നതു. ഇപ്പോൾ പൂണ്ണുറക്കോൻ കടകൽ രോലയുള്ളവർ (അവരും പെരുമ്പിലാക്കീഴ് വരി കുപ്പിച്ചു നിഴലിൽ പലിശ കഴിച്ചി ഇരിക്കുന്നു.) കോരപ്പുഴ കടന്നു ഇറങ്ങേറിക്ക ഇപ്പുറത്തെ നാട്ടുകോയ്മസ്ഥാനവും ളോകരും കുറുമ്പിയാതിരി കൊട്ടത്തിരിക്കുന്ന നെടിയിരിപ്പിൽ സ്വരൂപത്തിങ്കലേക്കു — പെൺവാഴ്ചയിൽ[3] കൊട്ടത്തു കിട്ടി അടങ്ങിയ നാടും ലോകരും എന്നു പറയുന്നു.

---

൩. മറ്റെ മൂന്നു സ്വരൂപങ്ങളുടെ അവസ്ഥ.

൧. പിന്നെ ഏറനാട്ടും പെരിമ്പടപ്പും തമ്മിൽ പണ്ടു പടയുണ്ടല്ലൊ. എന്നാൽ പെരിമ്പടപ്പു സ്വരൂപത്തിൽ ഛേകവരായിട്ടു വളരെ ആൾ ഉണ്ടു. (൩൨ കാതം, ൧൮ മാടമ്പികൾ, ൩൨ കാൎയ്യക്കാരും—അതിൽ ബാല്യത്തച്ചൻ മുഖ്യൻ.)

|ചൊറവൂർ എന്ന കോവിലും മാടത്തിങ്കൽ കോവിലും കൊച്ചിയിൽ മൂത്ത കോവിലും കൊച്ചിയിൽ ഇളയ കോവിലും, അങ്ങിനെ ഇരിക്കും കാലത്തു കൊച്ചിയിൽ നടമുറ്റത്തു ഒരു ചെറുനാരകം ഉണ്ടു; നാരങ്ങ കാച്ചു മൂത്താൽ ഇളയതാവഴിയും ആളുകളും കൂ

---

1) അകമ്പടിയും. 2) ൧൦൦൦൦. 3) പെൺ വഴിയിൽ.






ടി വന്നു പറിച്ചുകൊണ്ടു പോകുമാറുമുണ്ടു. അക്കാലം ജ്യോതി പട്ടദാനം കഴിഞ്ഞു ഒരു ഭട്ടതിരി അവിടേക്ക എഴുന്നള്ളി. ജ്യോതി പട്ടദാനത്തിന്റെ ഊട്ടും സംഭാരവും ചോദിച്ചു: മൂത്ത താവഴിയിന്നു ഊട്ടും സംഭാരങ്ങളും പറഞ്ഞു നാരങ്ങാമരിയുടെ യോഗങ്ങളും കേൾപ്പിച്ചു: "ആ ചെറുനാരങ്ങ മുളപ്പിച്ചു എനിക്ക തരേണം" എ ന്നരുളിച്ചെയ്തു ഭട്ടതിരി. "നാരങ്ങ മൂത്താൽ ഇളയതാവഴിയും ആളുകളും കൂടവന്നു പറിച്ചുപോയിക്കളയും." "അതിന്നൊരുപദേശം ഉണ്ടെന്നരുളിച്ചെയ്തു ഭട്ടതിരി, താമൂതിരിയുടെ ആളെ പാൎപ്പിച്ചാൽ നാരങ്ങ മൂത്തു കിട്ടും." "എന്നാൽ ഒരാളെ കൂട പാൎപ്പിച്ചു പോകേണം" എന്നരുളിച്ചെയ്തു മൂത്തതാവഴിയിന്നു. എന്നാറെ തന്റെ വാല്യക്കാരനെ കൂടി നിൎത്തി. "വെട്ടിക്കൊന്നു പോയാൽ ചോദ്യം എന്തു" എന്നു അവൻ ചോദിച്ചു. "വെട്ടിക്കൊന്നു പോയാൽ താമൂതിരിയെ കൊണ്ടു കൊച്ചിക്കോയ്മയുടെ ഓട്ട ചാടിച്ചേക്കുന്നുണ്ടു" എന്നു ഭട്ടതിരി അരുളിച്ചെയ്തു അവനെ പാൎപ്പിച്ചു എഴുന്നെള്ളി. എന്നാറെ നാരങ്ങ മൂക്കകയും ചെയ്തു, ഇളയതാവഴിയും ആളുകളും വന്നു നാരങ്ങ പറിപ്പാൻ തുടങ്ങിയപ്പോൾ "നാരങ്ങ പറിക്കരുതു" എന്നവൻ പറഞ്ഞു. അതു കേളാതെ നാരങ്ങ പറിച്ചു തുടങ്ങി. എന്നാറെ നൊമ്പടെ തമ്പുരാന്റെ ത്രിക്കാലാണ ഇട്ടു. ആണ കേളാതെ നാരങ്ങ പറിച്ചു; എന്നാറെ പറിച്ചവന്റെ കൈയും വെട്ടി അവനെയും കൊന്നു. അതു കേട്ടു ഭട്ടതിരി കൊച്ചിയിൽ എഴുന്നെള്ളി നാടൊട്ട എടുത്തു തന്നോടെ ഇല്ലത്തു വന്നു വീരാളിപ്പട്ടിൽ പൊതിഞ്ഞു



